# ക്രൈസ്തവ കാഹളം

സെപ്റ്റംബർ 2014




## തിരിച്ചറിവും തിരഞ്ഞെടുപ്പും

*അഭിമുഖം*

**അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ**

## നവ ചൈതന്യം ലക്ഷ്യം വയ്ക്കുന്നു

**ബിഷപ്പ് ജോസഫ് മാർ തോമസ്**



# ബത്തേരിയിൽ പുനരൈക്യ വാർഷികം



സി.ബി.സി.ഐ പ്രസിഡന്റും കെ.സി.ബി.സി പ്രസിഡന്റും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മേജർ ആർച്ചുബിഷപ്പുമായ
അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ ന്യൂഡൽഹിയിൽ
ബഹു. പ്രധാനമന്ത്രി ശ്രീ. നരേന്ദ്ര മോദിയെ സന്ദർശിച്ചപ്പോൾ



കേരളത്തിൽ സമ്പൂർണ്ണ മദ്യ നിരോധനം ഘട്ടം ഘട്ടമായി നടപ്പിലാക്കുന്നതിനായി പുതിയ മദ്യനയം പ്രഖ്യാപിച്ച
ബഹു. കേരളാ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടിയെ അഭിവന്ദ്യ കാതോലിക്കാ ബാവാ അഭിനന്ദിക്കുന്നു.

# ക്രൈസ്തവ കാഹളം

## ഇതളുകളിൽ


സെപ്റ്റംബർ
2014
വാല്യം. 75  ലക്കം 7







# "സിറിൽ പിതാവ് ഞങ്ങളെ അങ്ങനെയാ വളർത്തിയത്"

ഇത്തവണ മലങ്കര മക്കൾ വയനാടൻചുരം കയറും. ബത്തേരിയിൽ പുനരൈക്യാ ഘോഷങ്ങൾക്കു പോകുവാൻ. ദ്രുതഗതിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭാസമൂഹം വളർന്ന് ചുവടുറപ്പിച്ച മണ്ണാണ് വയനാട്ടിലെ കുടിയേറ്റ ഭൂമി. 1930–ലെ മഹത്തായ മലങ്കര പുനരൈക്യത്തിനു ശേഷം തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സാമന്ത ഭദ്രാസനമായി തിരുവല്ലാ കേന്ദ്രമാക്കി ഭദ്രാസനം രൂപീകരിച്ച കാലം മുതലെ കുടിയേറ്റ മക്കളുടെ ഇടയിലും പുനരൈക്യപ്രവർത്തനങ്ങൾ സജീവമായിരുന്നു. എന്നാൽ 1979–ൽ സഭയുടെ ത്രിദീയ ഭദ്രാസനം ബത്തേരി കേന്ദ്രമാക്കി ആരംഭിച്ചപ്പോൾ ഈ പ്രവർത്തനങ്ങൾ കൂടുതൽ സജീവമാകുകയും അതിവേഗത്തിൽ എല്ലാ അടിസ്ഥാന സൗകര്യങ്ങളും സ്വന്തമാക്കി പൊതുസമൂഹത്തിന് അതിന്റെ ശുശ്രൂഷ സംലഭ്യമാക്കുകയും ചെയ്യുന്നു. സാമൂഹ്യ സേവനത്തിന്റെയും വികസനത്തിന്റെയും മാതൃകകളാണ് ബത്തേരി രൂപതയുടെ ശ്രേയസ്സ് സോഷ്യൽ സർവ്വീസ് സൊസൈറ്റി കേരളത്തിനു നൽകിയത്. വിദ്യാഭ്യാസത്തിലൂടെ സമഗ്ര പുരോഗതിയെന്ന ആശയം പുനരൈക്യപ്രസ്ഥാനത്തിന്റെ ആദ്യനാളുകളിൽ തന്നെ എല്ലയിടത്തും നാം നടപ്പിലാക്കി. ബത്തേരിയിലും നാമത് പിൻതുടർന്നു. ഭാഗ്യസ്മരണാർഹനായ സിറിൾ ബസേലിയോസ് ബാവാ തിരുമേനിയും അഭിവന്ദ്യ ഗീവർഗീസ് മാർ ദിവന്നാസിയോസ് പിതാവും ബത്തേരി ഭദ്രാസനത്തിന്റെ വളർച്ചയിൽ നൽകിയ സംഭാവനകൾ എത്ര വലുതാണെന്ന് നമുക്കറിയാമല്ലോ. ഇപ്പോൾ അഭിവന്ദ്യ ജോസഫ് മാർ തോമസ് പിതാവിന്റെ നേതൃത്വത്തിൽ നടത്തുന്ന സഭാ ശുശ്രൂഷകൾ ബത്തേരി രൂപതയെ പുതിയൊരു ഘട്ടത്തിലേക്കു നയിക്കുന്നു.

മറ്റെവിടെയും കാണുന്നതിനേക്കാൾ കൂടുതൽ ആവേശം ബത്തേരിയിലെ ദൈവജനത്തിൽ കാണുവാൻ കഴിയും. സഭയോടുള്ള ബന്ധത്തിൽ സഭക്കൊപ്പം നിൽക്കുവാൻ ഒരു പ്രത്യേക പരിശീലനം അവർക്കുണ്ട്. വേറെയെങ്ങും അങ്ങനെയില്ലന്നല്ല. പക്ഷേ ബത്തേരിയിലേത് എടുത്തുപറയേണ്ടതു തന്നെയാണ്. സഭക്കൊപ്പം, ഭദ്രാസനത്തിനൊപ്പം ദൈവജനവും അവിടെ വളരുകയായിരുന്നു. ഒരിക്കൽ ചോദിച്ചപ്പോൾ അവർ പറഞ്ഞു. "സിറിൾ പിതാവ് ഞങ്ങളെ അങ്ങനെയാ വളർത്തിയത്". നാമെല്ലാവരും പഠിക്കേണ്ടതും, മനസ്സിലാക്കേണ്ടതുമായ ഒരു ഹൃദയബന്ധം ബത്തേരിയിലെ ദൈവജനവും സഭയും തമ്മിലുണ്ട്. നമ്മുടെ സഭയുടെ എല്ലാ മേഖലകളിലും ഈ ഒരു സ്നേഹബന്ധം ഇനിയും വളർന്നു വരാനുണ്ട്. പുനരൈക്യ വാർഷികങ്ങൾ ഓരോന്നു വരുമ്പോഴും വളർച്ചയുടെ ഒരു പുതിയ ഘട്ടത്തിലേക്കാണ് നാം പ്രവേശിക്കുന്നത്. ഈ വർഷവും അതു സംഭവിക്കും എന്നു പ്രതീക്ഷിക്കാം.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# സഭാജീവിതം സജീവമാക്കാൻ ഒരു പുനരൈക്യ വാർഷികം

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കരസഭയുടെ ചരിത്രത്തിൽ നടന്ന മഹത്തായ പുനരൈക്യ സംഭവത്തിന്റെ വാർഷികം ആഘോഷിക്കുവാൻ നാമെല്ലാവരും ഒരുങ്ങുകയണല്ലോ. പുനരൈക്യ സംഭവത്തിന്റെ ചരിത്രം നമ്മെ ആവേശഭരിതരാക്കുന്നു. കേവലം ചരിത്രസംഭവങ്ങൾ പകർന്നുനൽകുന്ന വീറും വാശിയുമല്ല, തികച്ചും വ്യത്യസ്തമായ ഒരു ആത്മീയാനുഭവമാണത് നൽകുന്നത്. പുനരൈക്യം നൽകുന്ന ആത്മീയാനുഭവമെന്താണ്? ദൈവികപദ്ധതിയ്ക്ക് നമ്മെതന്നെ സ്വയം സമർപ്പിക്കുവാനുള്ള ആന്തരിക ആഹ്വാനമാണ് ഓരോ പുനരൈക്യ വാർഷികത്തിലും സംഭവിക്കുന്നത്. സഭയായി, ദൈവജനമായി നാം സ്വീകരിച്ച അനുഗ്രഹങ്ങൾ എണ്ണിപ്പറഞ്ഞാൽ തീരാത്തതാണ്. പുനരൈക്യ സംഭവത്തെ കേവലം മനുഷ്യബുദ്ധിയിൽ ഇപ്പോഴും മനസ്സിലാക്കുവാൻ ശ്രമിക്കുന്നവരുണ്ട്. എൺപ്പത്തിനാല് വർഷം പിന്നിട്ടിട്ടും അതിന്റെ പിന്നിലെ ആത്മീയ പശ്ചാത്തലം മനസ്സിലാക്കുവാൻ ശ്രമിക്കാത്തത് ഖേദകരമാണ്. മനുഷ്യബുദ്ധിയിൽ കേവലം ലൗകികമായ താൽപ്പര്യങ്ങൾക്കായി, ദൈവേച്ഛക്കെതിരായി, ആരെങ്കിലും എന്തെങ്കിലും തുടങ്ങിയാൽ അതിനെ ദൈവം നിലനിർത്തുമോ? എന്നാൽ എൺപത്തിനാലു വർഷമായി മലങ്കര പുനരൈക്യ പ്രസ്ഥാനത്തെ ദൈവം സാർവ്വത്രികസഭാ കൂട്ടായ്മയിൽ ഉയർന്ന് നിൽക്കുവാൻ അനുവദിച്ചത് അതിന്റെ അംഗബലമോ അർത്ഥബലമോ കൊണ്ട് ആയിരുന്നില്ല, പിന്നെയോ അതിന്റെ പിന്നിലെ ദൈവിക പദ്ധതിയാണ്. ദൈവിക പദ്ധതികളെ ദൈവം കാത്തു പരിപാലിക്കും. അനേകർക്ക് സാക്ഷ്യമായി ദൈവം നമ്മുടെ സഭയെ വളർത്തി. ഒന്നുമില്ലായ്മയുടെ നടുവിൽ അനേകായിരം കുടുംബങ്ങൾക്ക് ഈ ലോകത്ത് സുവിശേഷം അറിയാത്ത ആയിരങ്ങൾ ജീവിക്കുമ്പോൾ, സുവിശേഷത്തെ പ്രതി ആയിരങ്ങൾ രക്തം ചിന്തുമ്പോൾ, ദാരിദ്ര്യവും രോഗവും മനുഷ്യകുലത്തെ തളർത്തുമ്പോൾ വാഗ്വാദങ്ങൾക്കും ആർക്കും പ്രയോജനമില്ലാത്ത കക്ഷിവഴക്കുകൾക്കും നമ്മുടെ ഊർജ്ജം പാഴാക്കരുത്. സുവിശേഷത്തിന്റെ വെളിച്ചം പുതുതായി കൊടുക്കുവാൻ ദൈവം നമ്മെ ഉപകരണമാക്കി. സഭാപരമായ നമ്മുടെ നിലപാടുകളെക്കുറിച്ച് സഭകൾക്കുള്ള ആശങ്കകൾ ദൈവം കാലക്രമേണ ദൂരീകരിക്കും. അതിനായി നമ്മുടെ ഊർജ്ജം നാം കളയേണ്ട. ദൈവത്തിന്റെ സഭയെ ഈ കാലഘട്ടത്തിൽ കെട്ടിപ്പടുക്കുവാനുള്ള സവിശേഷമായ നിയോഗമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി പുനരൈക്യമെന്ന മഹാസംഭവത്തിലൂടെ നമ്മുടെ പൂർവ്വപിതാക്കന്മാർക്കും അനന്തര തലമുറക്കും നേടിത്തന്നത്. ഈ നിയോഗത്തിൽ നാം വളരുന്നത് അനേകർക്ക് സാക്ഷ്യമായി കൊണ്ടാണ്. വിശ്വാസത്തിന്റെ പ്രഘോഷണവും വിശ്വാസത്തിന്റെ സാക്ഷ്യവും ഒരുപോലെ പ്രധാന്യം അർഹിക്കുന്നതാണ്.

ഈ വർഷത്തെ പുനരൈക്യ വാർഷികാഘോഷങ്ങൾ നടക്കുന്നത് കുടിയേറ്റ ജനതയുടെ മണ്ണിലാണ്. ബത്തേരി രൂപതാ കേന്ദ്രത്തിലാണ് വിപുലമായ പരിപാടികൾ ഒരുക്കിയിരിക്കുന്നത്. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രാരംഭദശയിൽ തന്നെ നമ്മുടെ സഭാ ശുശ്രൂഷകൾ തിരുവല്ലാ രൂപതയുടെ നേതൃത്വത്തിൽ നാം ഇവിടെ ആരംഭിച്ചു. 1979 മുതൽ ബത്തേരി കേന്ദ്രമാക്കി പ്രവർത്തനം കൂടുതൽ ത്വരിതപ്പെടുത്തി. കർഷകരുടെയും ആദിവാസികൾ ഉൾപ്പടെയുള്ള പാർശ്വവത്കരിക്കപ്പെട്ടവരുടെയും ഇടയിൽ സഭാ ശുശ്രൂഷ കൂടതൽ കാര്യക്ഷമമാക്കി. രൂപതയുടെ പ്രഥമ അദ്ധ്യക്ഷൻ ഭാഗ്യസ്മരാണാർഹനായ സിറിൽ ബസേലിയോസ് ബാവാ തിരുമേനിയുടെയും അഭിവന്ദ്യ മാർ ദിവന്നാസിയോസ് പിതാവിന്റെയും നേതൃത്വത്തിൽ ബത്തേരി രൂപത ബഹുദൂരം വളർച്ചയുടെ പാത പിന്നിട്ടു. ഇന്ന് അഭിവന്ദ്യ ജോസഫ് മാർ തോമസ് തിരുമേനിയുടെ നേതൃത്വത്തിൽ കർമ്മ മേഖലകൾ കൂടുതൽ സജീവമായിരിക്കുന്നു. വിദ്യാഭ്യാസമേഖലയിൽ പുത്തൻകാൽവെയ്പുകൾ നടത്തിക്കൊണ്ടിരിക്കുന്നു. ഈ വർഷത്തെ പുനരൈക്യവാർഷികാഘോഷങ്ങൾ ബത്തേരിയിലെ നമ്മുടെ സഭാ ശുശ്രൂഷകളെ കൂടുതൽ ബലപ്പെടുത്തുമെന്നതിൽ സംശയമില്ല. 84-ാമത് മലങ്കര സബാസംഗമത്തിലെ നമ്മുടെ കൂടിവരവിലൂടെ അനേകർക്ക് സഭാജീവിതത്തിൽ ഉറപ്പും സമൂഹനിർമ്മിതിയിൽ ഔത്സുക്യവും ഉളവാകട്ടെ!

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്






# തിരിച്ചറിവും തിരഞ്ഞെടുപ്പും

*തയ്യാറാക്കിയത്*
**രാജു മാത്യു**

*ക്ലീമ്മീസ് എന്നാൽ മുന്തിരിവള്ളി എന്നർത്ഥം. കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമ്മീസ് കാതോലിക്കാബാവാ ദൈവകൃപയാൽ നല്ല ഫല സമൃദ്ധിയുള്ള മുന്തിരിവള്ളിയാണ്. നല്ല നർമ്മ പൂക്കളും ചിന്താഫലങ്ങളും ഈ മുന്തിരിവള്ളി യിൽ ഏറെ വിളയുമെന്ന് അദ്ദേഹവുമായി സംസാരിക്കുന്നവർക്കും മനസ്സിലാകും. മാർപാപ്പയെ തെരെഞ്ഞെടുക്കുന്ന സംഘത്തിലെ അംഗം. ആഗോള കത്തോലിക്കാ സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ കർദ്ദിനാളെന്ന വിശേഷണവും ആ തലപ്പാവിലുണ്ട്. തലക്കനമില്ലാതാനും. ഘനഗംഭീര ശബ്ദവും കനമുള്ള ചിന്തകളുമായി എങ്ങും പ്രസരിപ്പോടെ ഓടിയെത്തുകയാണ് അദ്ദേഹം. ഒരു നിമിഷം പോലും പാഴാക്കാനില്ലെന്ന ബോധ്യത്തോടെ. പുനരൈക്യത്തിന് മുന്നോടിയായി അദ്ദേഹത്തോടൊപ്പം സഞ്ചരിച്ച് ചെയ്ത അഭിമുഖമാണ് ചുവടെ. ഒരിടത്തിരുന്ന് സംസാരിക്കുക പ്രയാസമാണെന്ന തിരിച്ചറിവിലാണ് സഞ്ചരിച്ച് അഭിമുഖം എടുക്കാമെന്നുറപ്പിച്ചത്. തിരുവനന്തപുരം തിരുസന്നിധി മുതൽ വണ്ടിപ്പെരിയാർ വരെ നീണ്ട യാത്രയിൽ നടത്തിയ അഭിമുഖം. ആഹാരം കഴിച്ചോ എന്ന് ബാവായാണ് ആദ്യം ചോദിച്ചത്. കഴിച്ചു എന്നു മറുപടി നൽകിയതോടെ കാറിലോട്ടു കയറിക്കോ എന്നായി. യാത്ര തുടങ്ങും മുൻപ് ബാവ പ്രാർത്ഥിച്ചു. കൃപ നിറഞ്ഞ മറിയമെ നിനക്ക് സമാധാനം..... പതിവ്നിഷ്ഠ. ബാവായുടെ ഡൽഹി യാത്രയുടെ വിശേഷങ്ങൾ ചോദിച്ച് നേരേ ചോദ്യത്തിലേക്ക് കടന്നു.*



**യേശു പറഞ്ഞു. എന്റെ ഓർമ്മക്കായി ഇതു ചെയ്യുവിൻ. മലങ്കര സുറിയാനി കത്തോലിക്കാ സഭ എന്താണ് ചെയ്യുന്നത്?**

സഭ ഏകവും, വിശുദ്ധവും, സാർവത്രികവും, ശ്ലൈഹികവുമാണ്. ഈ നാലു ഘടകങ്ങളും സഭയുടെ എല്ലാ പ്രാദേശിക തലങ്ങളിലേക്കും എത്തിനിൽക്കുന്നു എന്നതാണ് കത്തോലിക്കാ സഭയുടെ പ്രബോധനത്തിന്റെ ആധികാരികത. ഇതിന്റെ അഭാവം സഭകളെ പ്രാദേശിക സഭകൾ എന്ന തലത്തിലേക്ക് താഴ്ത്തും. എല്ലാ സഭകളോടും വിശുദ്ധ കുർബാനയിലൂടെ കൂട്ടായ്മ ഉറപ്പാക്കുന്ന സഭാബന്ധം നഷ്ടമാകുമ്പോഴാണ് സഭയിൽ വിഭജനം ഉണ്ട് എന്നു പറയുന്നത്. ഒരുകാലത്ത് മലങ്കര സഭയുടെ സാർവത്രിക കൂട്ടായ്മ വളരെ പ്രകടമായിരുന്നു. എന്നാൽ 1953 ഓടെ ഇതിൽ നിന്നു മാറിപ്പോകേണ്ടി വന്ന നിർഭാഗ്യകരമായ അവസ്ഥയുണ്ടായി. എന്നാൽ അതിനുള്ള പരിഹാരം ഭാഗ്യസ്മരണാർഹനായ ദൈവദാസനായ മാർ ഈവാനിയോസ് പിതാവിലൂടെ 1930-ൽ ലഭ്യമായി. അങ്ങനെ മലങ്കര സുറിയാനി കത്തോലിക്കാസഭയെ സംബന്ധിച്ച് പ്രാദേശികമായി നിലനിന്നിരുന്ന മലങ്കര സഭാ പൈതൃകത്തെ വീണ്ടും പുനരുജ്ജീവിപ്പിക്കാനായി. ഇതിൽ ജീവിക്കുക, സാക്ഷ്യം നൽകുക, തിരുസഭാ കൂട്ടായ്മയെ മാതൃകയായി കാണുക എന്നതാണ് നമ്മുടെ ദൗത്യം. ഇത് മാർ ഈവാനിയോസ് തിരുമേനി നമുക്ക് നൽകിയ നിയോഗമാണ്. എന്നാൽ ഇത് മാർ ഈവാനിയോസ് തിരുമേനിയിൽ തുടങ്ങിയതുമല്ല. എന്ന് സഭയിൽ വിഭജനമുണ്ടായോ അന്നു മുതൽ പൂർവ പിതാക്കന്മാർ പ്രാർത്ഥിച്ചതും കണ്ണീരൊഴുക്കിയതുമാണ്. പ്രതിസന്ധികൾക്കു നടുവിലും പരിശുദ്ധാത്മ ബലത്തിൽ മാർ ഈവാനിയോസ് തിരുമേനി നഷ്ടപ്പെട്ടുപോയ ആ സാർവത്രിക കൂട്ടായ്മ

സാധ്യമാക്കി, പുനരുജ്ജീവിപ്പിച്ചു. ഇതിൽ ജീവിക്കുക, ലഭ്യമായ കൂട്ടായ്മയെ ഓർത്തു സന്തോഷിക്കുക. ഐക്യത്തിന്റെ ശുശ്രൂഷ ചെയ്യുക എന്നതാണ് നമ്മൾ ചെയ്യുന്നത്.

**കൂനൻകുരിശു സത്യം സഭയുടെ വ്യക്തിത്വം കാത്തുസൂക്ഷിക്കുന്നതിനുവേണ്ടിക്കൂടി ആയിരുന്നല്ലോ. ഏതൊക്കെ തരത്തിലാണ് നമ്മുടെ വ്യക്തിത്വം, പാരമ്പര്യം മലങ്കര കത്തോലിക്കാ സഭ കാത്തുസൂക്ഷിക്കുന്നത്?**

നമ്മുടെ പാരമ്പര്യം മുൻപ് പറഞ്ഞ് നാലു ഘടകങ്ങളെ അടിസ്ഥാനമാക്കിയാണ്. ഇതിൽ ഏതെങ്കിലും ഒന്ന് വികലമായാലും അപൂർണമാണ്. എന്നാൽ നാല് ഘടകങ്ങളും സജീവമാകുന്ന ജീവിതക്രമമാണ് നമ്മുടെ സഭയുടെ അനന്യത. നമ്മുടെ ആരാധന ക്രമത്തിലൂടെ നമ്മുടെ പാരമ്പര്യം കാത്തുസൂക്ഷിക്കാൻ ഉതകുന്നു എന്നു പറയുമ്പോഴും സാർവത്രികത നഷ്ടമാകുന്നു എന്നു വന്നാൽ അതു ദൗർഭാഗ്യമാണ്. ലത്തീൻ സഭാ പാരമ്പര്യം സ്വീകരിച്ചു കൊള്ളാം എന്നു പറഞ്ഞല്ല നമ്മൾ സാർവത്രികത വീണ്ടെടുത്തത്. എന്നാൽ നമ്മുടെ ഭാഗ്യം, മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികളുടെ പാരമ്പര്യം ഏറ്റെടുത്തുകൊണ്ടും സാർവത്രിക സഭയിൽ ആ പാരമ്പര്യം കാത്തുസൂക്ഷിച്ച് ജീവിക്കാൻ കഴിയുന്നു എന്നതാണ്. ഈ നാലു ഘടകങ്ങളും പരിപോഷിപ്പിച്ചു നിർത്താനുള്ള ഉത്തരവാദിത്വം നമുക്ക് ഉണ്ട്. നമുക്ക് നഷ്ടപ്പെട്ടു എന്നു തോന്നുന്ന പാരമ്പര്യ ഘടകം ഏതാണ്. മലങ്കര സഭാ പൈതൃകം അതിന്റെ പല ഘടകങ്ങളും വിവിധ സംസ്കാരങ്ങളിൽ നിന്ന് ആർജ്ജിച്ചതാണ്. ദൈവ വചനത്തോടുള്ള സഭാ മക്കളുടെ ആഭിമുഖ്യം നമ്മൾ ആർജ്ജിച്ചത് മിഷണറിമാരുടെ സ്വാധീനത്തിൽ നിന്നാണെന്നുള്ള വസ്തുത നിഷേധിക്കാനാവില്ല. മലങ്കര സഭയുടെ മിഷൻ പ്രവർത്തനങ്ങളോടെയുള്ള ആഭിമുഖ്യം വർദ്ധിച്ചത് കത്തോലിക്കാ മിഷണറിമാരുടെ ജീവിത സമർപ്പണത്തിൽ നിന്നാണ്. നമ്മുടെ ആരാധനാ പൈതൃകം അന്തോക്യൻ സുറിയാനി സഭയിൽ നിന്നാണ്. ഇത് അംഗീകരിക്കാതെ മലങ്കര സഭാ പാരമ്പര്യത്തെക്കുറിച്ച് എങ്ങനെ പറയാനാകും. നമ്മുടെ ഭാഗ്യം സഭയുടെ നാലുഘടകങ്ങളും സജീവമാക്കി നിലനിർത്താൻ സാർവത്രിക സഭയിൽ നിന്നുകൊണ്ട് കഴിയുന്നു എന്നതാണ്.

**വളരെ വേഗത്തിൽ വളരുന്ന സഭ എന്ന് പരിശുദ്ധ പിതാവ് മലങ്കര കത്തോലിക്കാ സഭയെ 2003-ൽ വിശേഷിപ്പിച്ചതാണ്. ഏതൊക്കെ തലത്തിലായിരുന്നു ആ വളർച്ച. ആ ഗതിവേഗം ഇപ്പോഴും സഭയ്ക്കുണ്ടോ?**

അഞ്ചു വർഷത്തിലൊരിക്കൽ നമ്മുടെ സഭാ പിതാക്കന്മാരെല്ലാം ചേർന്ന് പരിശുദ്ധ പിതാവിനെ കാണുന്ന ആദ് എല്മീന ചടങ്ങിലാണ് 2003-ൽ അദ്ദേഹം നമ്മുടെ സഭയ്ക്ക് ആ വിശേഷണം നൽകിയത്. നമുക്ക് ഏറ്റവും സന്തോഷം പകർന്ന കാര്യമാണത്. അഞ്ചുപേരിൽ തുടങ്ങുകയും 80 വർഷം കൊണ്ട് വിശ്വാസികളുടെ എണ്ണത്തിൽ വൻവളർച്ച ഉണ്ടാകുകയും ചെയ്തു. വിദ്യാഭ്യാസ, ആതുരസേവന രംഗത്തെല്ലാം പൊതുസമൂഹത്തിൽ ഇടപെടാനും കഴിയുന്നു. നമ്മുടെ ശരിയായ വളർച്ച പ്രേഷിതരുടേയും പ്രേഷിത വേദികളുടേയും കാര്യത്തിലാണ്. സഭകളുടെ ദൗത്യം എന്താണെന്ന് ഈ പ്രേഷിതർ അറിയിക്കുന്നു. സ്ഥാപനങ്ങളിലൂടെ ഈ ദൗത്യം തുടരുന്നു. മറ്റു മതങ്ങളുമായും വ്യക്തികളുമായും നമ്മുടെ സഭയുടെ ബന്ധം ശക്തമാണ്. 2012-ൽ റോമിൽ നടന്ന ചടങ്ങിൽ ഇതരമതങ്ങളിലെ പ്രതിനിധികളുടെ സാന്നിദ്ധ്യം ഇതിനുള്ള തെളിവാണ്. വിവിധ രാഷ്ട്രീയ പാർട്ടികളുമായി ബന്ധപ്പെടാനും ക്രിയാത്മകമായി ചർച്ച ചെയ്യാനും കഴിയുന്നു. ഇത് തുടക്കം മുതലേ നടന്നുവരുന്ന സ്ഥായിയായ സംഗതിയാണ്. ഒരു പ്രത്യേക സമയത്തു മാത്രമല്ല ഇക്കാര്യങ്ങളെല്ലാം ശക്തമായി തുടരാൻ നമുക്ക് കഴിഞ്ഞതിന്റെ വെളിച്ചത്തിലാണ് പരിശുദ്ധ പിതാവ് നല്ല വാക്കുകൾ പറഞ്ഞത്. ഈ പ്രവർത്തനങ്ങൾ തുടരുന്നു.

**എല്ലാവരും ക്രിസ്തുവിനെ സാക്ഷിക്കുന്നു. പിന്നെ ഭിന്നത എന്തുകൊണ്ട്. ഇതു തെറ്റായ സാക്ഷ്യമല്ലേ നൽകുന്നത്?**

ഭിന്നതയ്ക്കു തന്നെയങ്ങ് വഴിവിട്ടുകൊടുക്കയായിരുന്നെങ്കിൽ ഈ ചോദ്യത്തിന് പ്രസക്തിയില്ല. പള്ളിയിൽ പോയിട്ടും അക്രമത്തിന് കുറവില്ല. പിന്നെ എന്തിനാ ക്രിസ്തുവിനെ സാക്ഷിക്കുന്നത് എന്ന് ചോദിക്കുന്നതു പോലെയാണിത്. എന്നാൽ ക്രിസ്തുവിനെ സാക്ഷിക്കുന്നതു കൊണ്ടാണ് ഇത്രയെങ്കിലും ഭിന്നത കുറയുന്നത്. മാതൃസഭയെ വഞ്ചിച്ചാണ് കത്തോലിക്കാ സഭയിൽ നമ്മൾ പോയതെന്ന് തെറ്റിദ്ധരിച്ച് പറയുന്നവർ ഇപ്പോഴുമുണ്ട്. യേശുക്രിസ്തുവിനെ ഒരേ നിലപാടിൽ ലോകത്തിൽ കൊടുക്കാൻ കഴിയുന്ന സഭാസംവിധാനം കത്തോലിക്കാ സംവിധാനമാണ്. സഭയുടെ നാലു ലക്ഷണങ്ങളും ഈ സഭയിൽ കാണുന്നു. രണ്ടാം വത്തിക്കാൻ കൗൺസിലും ഇതു പറയുന്നു. അധാർമ്മികത ലോകത്ത് ഉള്ളതുകൊണ്ട് ധർമ്മത്തെക്കുറിച്ച് ആരും പറയരുതെന്ന്





പറയുന്നത് ആത്മഹത്യാപരമല്ലേ. യേശുക്രിസ്തുവിന്റെ തിരുസഭയിൽ വിഭജനമുള്ളത് പാപത്തിൽ കഴിയുന്നതിന് തുല്യമാണെന്നും രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു. വിഭനത്തിൽ കഴിയുമ്പോൾ പാപത്തിൽ കഴിയുന്നുവെന്ന ധാർമ്മികബോധം നമ്മിലുണർത്താൻ ക്രിസ്തുവിനെ സാക്ഷിക്കുന്നതുവഴി കഴിയും. തന്നെയുമല്ല, എത്ര പ്രതിസന്ധികൾ മുന്നിൽ കാണുന്നുവോ അത്രയും ആർജവത്തോടെ ഐക്യത്തിനു വേണ്ടി നിലപാടെടുക്കാനും സഭകൾക്കും വ്യക്തികൾക്കും കഴിയണം.

**ഇതര സഭകൾക്കുവേണ്ടി പ്രാർത്ഥിക്കാറുണ്ടോ. പ്രത്യേകിച്ച് ഓർത്തഡോക്സ് സഭയ്ക്കു വേണ്ടി?**

തീർച്ചയായും. ഞാൻ പ്രാർത്ഥിക്കുന്നത് ദൈവമേ മാർത്തോമ്മാ ശ്ലീഹായുടെ അപ്പസ്തോലിക കൈവയ്പ്പും പാരമ്പര്യവുമുള്ള ഈ സഭ മലങ്കര പുരാതനമായ അപ്പോസ്തോലിക സഭ ഞങ്ങൾ ഏകമായി പ്രാർത്ഥിക്കുന്നതിനും കർത്താവിന്റെ മേശയിൽ ഒരുമിച്ച് നിന്ന് കുർബാന അർപ്പിക്കുന്നതിനും കൃപ നൽകേണമേ. പരസ്പരം കൂടുതൽ അറിയാൻ, ധാരണയോടെ പ്രവർത്തിക്കാൻ, ബന്ധത്തിൽ വളരാൻ അങ്ങനെ സഭാമക്കൾക്കും ഇന്ത്യാ മഹാരാജ്യത്തുള്ള സകലർക്കും സുവിശേഷം എത്തിച്ചുകൊടുക്കൻ കഴിയുന്ന ഒരു യോജിപ്പിലേക്ക് പൂർണ്ണമായി വരുന്നതിന് കർത്താവ് കരുണ ചെയ്യണം എന്നാണ് പ്രാർത്ഥന. സഭാ അദ്ധ്യക്ഷന്മാരെ വ്യക്തിപരമായി ഓർത്തും പ്രാർത്ഥിക്കാറുണ്ട്. ഇതെനിക്ക് ബലം തരുന്നു.

**ആഗോള സഭാതലവനെ തെരെഞ്ഞെടുക്കുന്ന സംഘത്തിൽ അംഗമാവുക എന്ന വലിയ നിയോഗം ബാവായ്ക്കു ലഭിച്ചു. അതിനെക്കുറിച്ചുള്ള കാഴ്ചപ്പാട്?**

ഇതൊരു അപൂർവമായ ഭാഗ്യമാണ്, ദൈവകൃപയാണ്. വ്യക്തിപരമായി എനിക്ക് നൽകപ്പെട്ടു എന്നു പറയുന്നെങ്കിലും ഇത് മലങ്കര സഭയെന്ന അപ്പോസ്തോലിക സഭയ്ക്കു നൽകപ്പെട്ട നിയോഗമാണ്. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യയിലെ ക്രിസ്ത്യാനികളിൽ മലബാർ സഭയക്ക് ഇതു നേരത്തേ നൽകപ്പെട്ടു. എന്നാൽ മലങ്കര പാരമ്പര്യമുള്ള സഭാമക്കൾക്കു ഇന്നുവരെയും അത് ലഭിച്ചിരുന്നില്ല. എന്നാൽ ചരിത്രനിയോഗം പോലെ എളിയവനായ എന്നിൽ നിക്ഷേപിക്കപ്പെട്ടു. സെമിനാരിയിൽ പഠിക്കുമ്പോൾ പലപ്പോഴും ഓർത്തിട്ടുണ്ട് മാർപാപ്പയെ തെരെഞ്ഞെടുക്കുമ്പോൾ എന്നെങ്കിലും നമ്മുടെ സഭയ്ക്കു തെരെഞ്ഞെടുപ്പിൽ പങ്കെടുക്കാൻ കഴിയുമോ എന്ന്. എന്നാൽ സാധ്യത വളരെ വിദൂരത്തിലാണെന്ന് തോന്നിയിരുന്നു. എന്നാൽ അത് എന്നിൽ നിക്ഷേപിക്കപ്പെട്ടപ്പോൾ ദൈവനടത്തിപ്പിന്റെ വിസ്മയകരമായ വഴികളെ കുറിച്ചാണ് ഞാൻ ആശ്ചര്യപ്പെട്ടത്. മലങ്കരസുറിയാനി സഭാകൂട്ടായ്മയെ സംബന്ധിച്ച് ശക്തീകരണത്തിന്റെ ഭാഗം കൂടിയാണിത്. പരിശുദ്ധാത്മാവിലൂടെ സഭയെ കർത്താവു കൂടെ നിന്നു ബലപ്പെടുത്തിയതിന്റെ തെളിവാണിത്. മലങ്കര സഭയെ സാർവത്രിക സഭ അംഗീകരിച്ചിട്ടില്ല, റീത്ത് എന്നാണ് അറിയപ്പെടുക, സഭാ അദ്ധ്യക്ഷൻമാർക്ക് അധികാരമില്ല എന്നിങ്ങനെയുള്ള ദുഷ്പ്രചാരണങ്ങൾ മാർ ഈവാനിയോസ് തിരുമേനിയുടെ കാലം മുതൽ തുർന്നുപോരുന്ന സാഹചര്യം ഉണ്ടായിരിക്കെയാണ് സാർവത്രിക സഭ വളരെ അസന്നിഗ്ദമായി മലങ്കരസുറിയാനി കത്തോലിക്കാസഭയെ മുഖ്യധാരയിൽ ഉൾച്ചേർത്തത്. ഫ്രാൻസിസ് മാർപാപ്പയെ തിരഞ്ഞെടുക്കാൻ പോയപ്പോൾ വികാരപരമായ, വിശ്വാസപരമായ, സഭാപരമായ വലിയ നിറവിലേക്ക് വരുന്ന അനുഭവം എനിക്കുണ്ടായി. മാർത്തോമ്മാസഭാപരമാദ്ധ്യക്ഷനായ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത ഞാൻ കർദ്ദിനാളായപ്പോൾ എന്നെ വിളിച്ചു പറഞ്ഞത് ഇത് മലങ്കര സഭയ്ക്കു മുഴുവനുള്ള മഹത്തായ അംഗീകാരമാണ് എന്നാണ് പത്രോസിന്റെ പിൻഗാമിയുടെ ആലോചനാ സംഘത്തിൽ ഉൾപ്പെടുക എന്ന വലിയ നിയോഗത്തിന് ഏറെ ആധികാരികത ഉണ്ട്. സഭാപരമായ സാർവത്രികയുടെ ഉൾച്ചേരലുമുണ്ട്.

**സഭയെക്കുറിച്ചുള്ള ബാവായുടെ കാഴ്ചപ്പാട്. യാഥാർത്ഥ്യവുമായി ഈ കാഴ്ച്ചപ്പാട് എത്ര അടുത്തു നിൽക്കുന്നു. അടുത്ത അഞ്ചു വർഷത്തേക്കുള്ള പദ്ധതി?**

സഭയ്ക്കു ഓരോ പ്രദേശത്തുള്ള സാന്നിദ്ധ്യമാണ് ഭദ്രാസനങ്ങൾ അല്ലെങ്കിൽ തത്തുല്യമായ ക്രമീകരണങ്ങൾ. ഇവയെല്ലാം എല്ലാ അർത്ഥത്തിലും സ്വയം പര്യാപ്തതയിൽ എത്തണം. എന്റെ കർത്താവും എന്റെ ദൈവവും രക്ഷകനുമായി എനിക്ക് സ്വർഗം നൽകിയിരിക്കുന്ന യേശുക്രിസ്തുവിനെ അടുത്തറിയുന്നതിനുള്ള പരിശ്രമങ്ങൾക്ക് സ്വയം പര്യാപ്തത ആവശ്യമാണ്. എനിക്ക് യേശുവിനെ അടുത്തറിഞ്ഞു ജീവിക്കാനുള്ള വക ഈ സഭ നൽകുന്നുണ്ട്. അത് ഞാൻ പൂർണ്ണമായി അനുഭവിക്കണം. ഇത് എനിക്ക് പരിശുദ്ധാത്മാവിനോട് ചോദിക്കുന്നതിന് അവകാശമുണ്ടെന്ന് കരുതി ജീവിക്കുന്ന സഭാജീവിത ക്രമം ആവശ്യമാണ്. അതാണ് സഭാപരമായ സ്വയം പര്യാപ്തത. സഭയുടെ നാലുലക്ഷണങ്ങളും വ്യക്ത

മാക്കുന്ന ജീവിക്കുന്ന സഭയാണിതെന്ന ബോധ്യം എല്ലാവർക്കും ഉണ്ടാകണം. അതിപുരാതനമായ ഒരു പാരമ്പര്യത്തിലാണ് നമ്മൾ ജീവിച്ചു പോരുന്നത് എന്ന ബോധ്യമുണ്ടാകണം. അതിലൊരു പഠനമുണ്ടാകണം. നമ്മുടെ പാരമ്പര്യത്തെ സാർവത്രിക സഭയിൽ അത് പ്രകടമാക്കിക്കൊടുക്കുന്ന ഉത്തരവാദിത്വവും നമുക്കുണ്ട്. പുരാതനമായ റോമൻ, ബൈസെന്റൈൻ പൈതൃകങ്ങൾ എന്നിവയേക്കാൾ ഏറെ മന്ദീഭവിച്ചു പോയത് സുറിയാനി പൈതൃകമാണ്. സുറിയാനിയിലെ പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങൾ. ഇതിനു രാഷ്ട്രീയവും സാമൂഹികവുമായി കാരണങ്ങളുണ്ട്. ഇറാഖിലെയും സിറിയയിലെയും പ്രശ്നങ്ങൾ ഇതിന് ആക്കംകൂട്ടി. കർത്താവിന്റെ ഭാഷ അരമായ ഭാഷ സംസാരിച്ചു വന്നവരുടെ എണ്ണത്തിൽ ഇന്ന് വലിയ കുറവു വന്നിട്ടുണ്ട്. പലരും രക്തസാക്ഷികളായി. മധ്യപൂർവ്വദേശത്തു നിന്നെല്ലാം ലഭിച്ച സുറിയാനി പാരമ്പര്യമാണ് നമ്മുടെ മലങ്കര സഭാപൈതൃകത്തിന്റെ ആധാരം. ഇതെക്കുറിച്ചെല്ലാം പഠിക്കുന്ന കേന്ദ്രങ്ങളുണ്ട്. ദൈവശാസ്ത്രപരമായ പഠനങ്ങൾക്കുള്ള ചെറുതും വലുതുമായ കേന്ദ്രങ്ങൾ സ്വയം പര്യാപ്തതയുടെ ഭാഗമാണ്. മാന്യമായി ജോലി ചെയ്തു ജീവിക്കാനുള്ള സാഹചര്യങ്ങൾ നമ്മുടെ ആളുകൾക്ക് ലഭ്യമാകണം.



മക്കൾക്ക് പഠിക്കാനുള്ള വിദ്യാഭ്യാസസ്ഥാപനങ്ങൾ ഉണ്ടാകണം. പൊതുവേദികളുടെ മുഖ്യധാരയിൽ നമ്മുടെ ആളുകൾ വരണം. സംശുദ്ധരായ, ധാർമ്മികതയുള്ള നേതൃനിരയെക്കൊണ്ട് നമ്മുടെ സഭ കൂടുതൽ അനുഗ്രഹീതമാകണം. ദേശത്തിന്റെ കാര്യവിചാരക ശുശ്രൂഷ, ജാഗരൂകതയുള്ള പൗരധർമ്മംപുലർത്തുന്നവരാകാൻ നമ്മുടെ ആളുകളെ കൂടുതൽ പ്രാപ്തരാക്കണം. ഓരോ ഭദ്രാസനത്തിലൂടെയുമാണ് ഇത് നടപ്പാകേണ്ടത്. നമ്മുടെ വൈദികർ, സന്യസ്തർ, പ്രേഷിതർ എന്നിവർ ചെറിയ വൃത്തത്തിൽ കഴിയേണ്ടവരല്ല. ദൈവരാജ്യത്തിന്റെ അതിരുകൾ വലുതാണ്. അതിനാൽ ചെറിയ വൃത്തം കൊണ്ട് വിശാലമാക്കി കൂടുതൽ ആളുകളെ അതിൽ ഉൾപ്പെടുത്തണം. നമ്മുടെ പിതാക്കന്മാരെല്ലാം ആരുമായും ചർച്ചകൾക്ക് തയ്യാറുള്ളവരാണ്. അങ്ങനെയാവണം. സാമൂഹിക മാധ്യമങ്ങളിൽ നമ്മളെക്കുറിച്ച് അനാവശ്യമായ വിമർശനങ്ങൾ ഉണ്ടാകുമ്പോൾ അതിനോടു പ്രതികരിച്ചു സമയം കളയാത്തതുകൊണ്ട് നമ്മുടെ വൈദികർക്കും മറ്റും കൂടുതൽ തീവ്രതയോടെ, ദൈവവേല ചെയ്യാൻ കഴിയുന്നു. സുവിശേഷത്തിന്റെ ആനന്ദം കൊടുക്കാൻ നിയോഗിക്കപ്പെട്ടവരാണ് നമ്മൾ. സുവിശേഷം ജീവിക്കുമ്പോൾ ആനന്ദം അനുഭവിക്കുന്ന കൂടുതൽ സഭാമക്കളെ കാണാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ ലോകത്തിന്റെ പ്രകാശമാകുന്നു എന്ന ക്രിസ്തുവിന്റെ വചനത്തിന്റെ വിവിധ അർത്ഥം മനസ്സിലാക്കി പ്രവർത്തിക്കണം. സുവിശേഷത്തിന്റെ ആനന്ദത്തിൽ ജീവിക്കുന്ന സുവിശേഷ സംഘം നമുക്കുണ്ട്. വേദപുസ്തകം നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനമാക്കി ജീവിക്കുന്ന ഏറെ കുടുംബങ്ങൾ നമുക്കുണ്ട്. ആരവം ഉണ്ടാക്കുന്ന ആളുകളുടെ എണ്ണം കുറയുന്നു. അതേസമയം ആർജ്ജവത്വവും ആത്മാഭിമാനവും ഹൃദയ അടുപ്പവും ഉള്ള യുവതീ-യുവാക്കൾ ഏറെ നമ്മുടെ സഭയിൽ മുന്നോട്ടുവരുന്നു. ഇത് വളരെ ആനന്ദകരമാണ്. സന്യാസജീവിതത്തിന്റെ ഉൾവിളി തിരിച്ചറിഞ്ഞ് ജീവിക്കുന്ന സന്യസ്തർ നമുക്കുണ്ട്. നാടും വീടും എല്ലാം ഉപേക്ഷിച്ച് അങ്ങ് ദൂരത്ത് പോയി പ്രവർത്തിക്കുന്ന പ്രേക്ഷിതർ നമുക്കുണ്ട്. എത്യോപ്യ, കെയ്റോ, സൗത്ത് ആഫ്രിക്ക, ടാൻസാനിയ തുടങ്ങിയ സ്ഥലങ്ങളിലെല്ലാം നമ്മുടെ സന്യാസികളും പ്രേക്ഷിതരും ഉണ്ട്. ഇത് നമ്മുടെ സഭയുടെ വലിയ കരുത്താണ്. ഇതിൽ വർദ്ധനയുണ്ടാവണം. അജപാലന ശുശ്രൂഷയെ കരുതുന്ന കൂടുതൽ വൈദികരെ സഭയ്ക്ക് ആവശ്യമുണ്ട്. ഇതൊരു ജോലിയല്ല. സദാ ജാഗരൂകരായി ഇടവക ജനങ്ങളെ ശുശ്രൂഷിക്കുന്നത് നിയോഗമായി, ആനന്ദമായി കരുതി ജീവിക്കുന്ന കൂടുതൽ വൈദികർ നമുക്കുവേണം. ഇതിനെല്ലാം സ്നേഹത്തിലും, കരുതലിലും, സഭാബന്ധത്തിലും സർവ്വോപരി ദൈവത്തോടുള്ള പൂർണ്ണ വിധേയത്വത്തിലും കൂട്ടിയിണക്കുന്ന നമ്മുടെ സഭാപിതാക്കന്മാരുടെ നിര വലിയ ബലമാണ്. ഇങ്ങനെ ഒരു സഭാസമൂഹത്തിന്റെ തലവനായിരിക്കുക എന്നത് വലിയ ആത്മവിശ്വാസം, പിൻബലം തരുന്നതാണ്. സ്വർഗവും സ്വർഗീയ സംവിധാനങ്ങളും ദൈവം നൽകിയ സഭയിലെ എല്ലാ പ്രേഷിതരും പിതാക്കന്മാരും സന്യസ്തരും നമ്മുടെ വൈദികരും ദൈവജനമാകുന്ന നമ്മുടെ കുടുംബത്തിലെ എല്ലാ മക്കളും ചേർന്ന്



എന്നോടുചേർന്ന് ബലപ്പെടുത്തുന്നത് ലോകത്തിലെ വലിയ ഭാഗ്യമായി ഞാൻ കരുതുന്നു.

**ആത്മാവിനെ നോക്കുന്നതുപോലെ ശരീരത്തെ നോക്കാൻ സഭയ്ക്ക് ഉത്തരവാദിത്വമുണ്ട്. എന്നാൽ സഭ സ്ഥാപനവൽക്കരിക്കപ്പെട്ടു പോകാതിരിക്കാൻ എന്തൊക്കെ മുൻകരുതലുകളാണ് ബാവ സ്വീകരിക്കുന്നത്?**

നമുക്ക് കൂടുതൽ സ്ഥാപനങ്ങൾ ആവശ്യമാണ്. ഉദാഹരണമായി നമുക്ക് എത്ര ഡോക്ടേഴ്സുണ്ട്. നമുക്ക് എത്ര എൻജിനിയേഴ്സുണ്ട്. ശരിയാണ് സംസ്ഥാനത്തെ ചീഫ് എൻജിനീയർ വരെയായ സഭാമക്കൾ നമുക്കുണ്ട്. എന്നാൽ അത് വളരെ അപൂർവ്വമായ കാര്യമാണ്. അതേസമയം നമ്മുടെ പുഷ്പഗിരി മെഡിക്കൽ കോളേജും എൻജിനീയറിംഗ് കോളേജും നമ്മുടെ മറ്റു സ്ഥാപനങ്ങളും എല്ലാം ഉണ്ടായ ശേഷം ഓരോ വർഷവും നമ്മുടെ സഭയിലെ എത്രയോ കുട്ടികളാണ് ഡോക്ടേഴ്സ് എൻജിനിയേഴ്സ് പഠിച്ചിറങ്ങുന്നത്. എത്ര വലിയ വർദ്ധനയാണ് ഇവരുടെ എണ്ണത്തിൽ ഉണ്ടായത്. ഇനിയും കൂടുതൽ സ്ഥാപനങ്ങൾ ഉണ്ടാവണം. ഈ വർഷം മൂന്ന് സ്ഥാപനങ്ങൾ വരുന്നു. എന്നാൽ ഈ സ്ഥാപനങ്ങളിലെല്ലാം നമ്മുടെ ക്രിസ്തീയതയെ പങ്കുവയ്ക്കുവാൻ നമുക്ക് അവകാശമുണ്ട്. ഈ പങ്കുവയ്ക്കലിലെ ഏറ്റക്കുറച്ചിൽ അനുസരിച്ചാണ് സ്ഥാപനവൽക്കരണത്തിന്റെയും ഏറ്റക്കുറച്ചിൽ. നമ്മുടെ സ്ഥാപനത്തിൽ ദൈവത്തെക്കുറിച്ച് സംസാരിക്കുവാൻ നമുക്ക് അവകാശമുണ്ട്. അതാണ് ഭരണഘടന തരുന്ന ന്യൂനപക്ഷ അവകാശം. അതേസമയം ഈ സ്ഥാപനങ്ങൾ നമ്മുടെ സണ്ടേസ്കൂളല്ല എന്ന തിരിച്ചറിവും വേണം. കാരണം ഈ സ്ഥാപനങ്ങളിൽ എല്ലാ ഇതര മതസ്ഥരും പഠിക്കുന്നുണ്ട്. അവരെയും ബഹുമാനിക്കണം. എന്നാൽ കുറേക്കഴിയുമ്പോൾ ഈ സ്ഥാപനങ്ങളുടെ നടത്തിപ്പുകാർക്കും ഗുണഭോക്താക്കൾക്കുമെല്ലാം ഇതിന്റെ ഉദ്ദേശ്യത്തെയോ ലക്ഷ്യത്തെയോ കുറിച്ചുള്ള തിരിച്ചറിവുകൾ നഷ്ടപ്പെടുമ്പോൾ സംഭവിക്കുന്ന കാര്യമാണ് സ്ഥാപനവൽക്കരണം. ഇതിനെ ചെറുക്കാൻ ഞാൻ എപ്പോഴും വിചിന്തനം നടത്താറുണ്ട്. ഒരു 'റിവ്യൂ' ആവശ്യമാണ്. പാവപ്പെട്ടവരെ നമ്മൾ പരിഗണിക്കുന്നുണ്ടോ മറ്റു മനുഷ്യരുമായി ബന്ധം എങ്ങനെ. എന്നിങ്ങനെയെല്ലാം ചിന്തിക്കണം. ഉദാഹരണമായി മാർ ഈവാനിയോസ് കോളേജിന്റെ പ്രവേശനക്കാര്യത്തിൽ ഞാൻ ഇടപെടാറുണ്ട്. അപ്പോഴൊക്കെ പലരും നല്ല സാമ്പത്തിക വാഗ്ദാനങ്ങളുമായി എത്താറുണ്ട്. എന്നാൽ ഏറ്റവും സുതാര്യമായി പി.ടി.എ ഫണ്ട് അല്ലാതെ ഒരു പണം പോലും വാങ്ങാതെയാണ് ഇവിടെ പ്രവേശനം

നൽകുന്നതെന്ന് ഞാൻ വ്യക്തമാക്കി കൊടുക്കാറുണ്ട്. ഇപ്പോൾ പണം വേണ്ട, ആവശ്യം വരുമ്പോൾ ചോദിച്ചോളാം എന്ന് തമാശയായി പറയാറുമുണ്ട്. കഴിവുള്ള പാവപ്പെട്ട വിദ്യാർത്ഥികളെ ജാതിയോ, മതമോ, മറ്റു പരിഗണനകളോ നോക്കാതെ പ്രവേശിപ്പിക്കാറുമുണ്ട്. എന്നാൽ ഇവിടെ പ്രവേശനം വാങ്ങി നൽകാമെന്ന് പറഞ്ഞ് ചിലർ പണം വാങ്ങുന്നതായി കേൾക്കുമ്പോൾ വിഷമം തോന്നാറുണ്ട്. ഇതൊക്കെ സ്ഥാപനവൽക്കരണമായി പരിഗണിക്കപ്പെടാറുണ്ട്. കാലാകാലങ്ങളിൽ വന്നുചേരുന്ന അധ്യാപകരും ഇതര ആളുകളും ജോലി കിട്ടിക്കഴിയുമ്പോൾ പിന്നീട് ഇതിൽ ധാർമ്മിക ഉത്തരവാദിത്വം കാണിക്കാതെ വരുമ്പോഴും സ്ഥാപനവൽക്കരണം സംഭവിക്കാം. എന്നാൽ ഇവിടെയെല്ലാം ഒരു വിചിന്തനം ആവശ്യമാണ്. പ്രത്യേകിച്ച് പാവപ്പെട്ടവരെ കരുതുന്ന കാര്യത്തിൽ ഞാൻ പ്രത്യേകം നിഷ്കർഷ എല്ലാവർക്കും നൽകിയിട്ടുണ്ട്. അത് നമ്മുടെ അനനുഗ്രഹത്തിനായുള്ളതാണ്. കരുണ കാണിക്കണം, ദയ കാണിക്കണം എന്നെല്ലാം നമ്മുടെ കർത്താവ് തന്നെ പറഞ്ഞിട്ടുണ്ട്. സ്ഥാപനം വളരുന്നതനുസരിച്ച് ചരിത്രപരമായ നിയോഗവുമായുള്ള അകൽച്ച കൂടിയിരിക്കും. ഇത് കുറയ്ക്കാൻ ശ്രദ്ധിക്കേണ്ടത് സ്ഥാപനങ്ങളുടെ തലപ്പത്ത് ഇരിക്കുന്നവരുടെ ഉത്തരവാദിത്വമാണ്.

**പുനരൈക്യം നടക്കുന്ന ബത്തേരി ഭദ്രാസനത്തോടു എന്താണ് പറയാനുള്ളത്. ബത്തേരിയെക്കുറിച്ച് ഓർക്കുമ്പോൾ എന്തു തോന്നുന്നു?**

നമ്മുടെ സഭയിലെ മൂന്നാമത്തെ ഭദ്രാസനമാണ് ബത്തേരി. തിരുവനന്തപുരത്തിനും തിരുവല്ലയ്ക്കും ശേഷം രൂപം കൊണ്ട പ്രേഷിത സമൂഹമാണത്. ഇതിന്റെ ആദ്യ ബിഷപ്പായത് യൗവനയുക്തനായ ബസേലിയോസ് തിരുമേനിയായിരുന്നു. മോട്ടോർ സൈക്കിൾ ഓടിക്കാൻ പഠിപ്പിക്കുന്ന പിതാവും അതിഥികളെ ജീപ്പിലും മറ്റും കൊണ്ടുപോകുന്ന പിതാവും ഒക്കെ എന്റെ മനസ്സിലുണ്ട്. ആദിവാസികളുടെ ചെണ്ട മേളവും മറ്റും ആസ്വദിച്ചുപോകുന്ന തിരുമേനിയുടെ രൂപം എന്റെ മനസ്സിലുണ്ട്. യൂറോപ്യൻ ഇക്കണോമിക് യൂണിയന്റെ സഹായം വാങ്ങി കൊടുക്കാൻ ഓടിനടന്ന പിതാവ്. 1978 ഒക്ടോബർ 28-നാണ് ബത്തേരി രൂപത രൂപം കൊണ്ടത്. അന്നു മുതൽ 1995 വരെ അതിശക്തമായ നേതൃത്വത്തിലും പരിശുദ്ധാത്മ നടത്തിപ്പു വഴിയും ബസേലിയോസ് പിതാവ് രൂപതയെ ശക്തമായ ഒന്നാക്കി മാറ്റി. രൂപതയുടെ വളർച്ച നോക്കി കാണുമ്പോൾ ദൈവം എത്ര അതിശയകരമായിട്ടാണ് ഒരു കൊച്ചു കൂട്ടത്തെ പരിപാലിച്ച് ശക്തമാക്കിയതെന്ന് തോന്നുന്നു. പിതാവിന്റെ നേതൃത്വത്തിൽ ഒരു സംഘം വൈദികരും സന്യസ്തരും സമർപ്പിതരും ദൈവജനവും കൂട്ടുത്തരവാദിത്വം പ്രകടമാക്കിയതിന്റെ ഫലം കൂടിയാണത്. പിതാവിന്റെ കൂടെ ബാലനായ ഒരു വൈദിക വിദ്യാർത്ഥിയായിട്ടാണ് ഞാനവിടെ പ്രവേശിച്ചത്. മറ്റെല്ലാവർക്കും ഒരു നിദാനമാകാൻ കൂടിയാണ് ബത്തേരി രൂപതയെ ദൈവം ശക്തമാക്കിയത് എന്ന് തോന്നുന്നു. കാരണം ഇനി എവിടെയാണ് നമുക്ക് വളരാനുള്ളത്. ഇനി എന്താണ് ചെയ്യാനുള്ളത് എന്നു ചോദിക്കുന്ന ഒരു അവസ്ഥയിൽ ഇതാണ് നിനക്കുള്ള സ്ഥലം എന്ന് ചൂണ്ടിക്കാട്ടുകയായിരുന്നു. ഒന്നുമില്ലാതിരുന്ന സ്ഥലത്ത് 115-ഓളം പള്ളികളായി. അഞ്ചു കോളേജുകളായി. തെക്കേ ഇന്ത്യയ്ക്ക് മുഴുവൻ മാതൃകയായ 'ശ്രേയസ്', പൊതു സമൂഹവുമായി ബന്ധപ്പെടാൻ ഏറ്റവും ശക്തമായ വേദി. ഇതിലെല്ലാം പിതാവിന്റെ വലിയ കൈവയ്പ്പുണ്ട്. ജോസ് പാലക്കാട്ടിൽ അച്ചൻ, മറ്റമന അച്ചൻ, എൽദോ അച്ചൻ തുടങ്ങിയവരുടെ എല്ലാം ശക്തമായ നേതൃത്വമുണ്ട്. കാരിത്താസ് ഇന്ത്യയുടെ ഡയറക്ടറായി വളരാൻ വരെയുള്ള സാധ്യതകൾ ഇവിടം ചൂണ്ടിക്കാട്ടിത്തന്നു. മനുഷ്യ വിഭവശേഷിയുടെ നല്ല കണ്ടെത്തലുകളും പ്രോത്സാഹനങ്ങളും നൽകുന്ന സ്ഥാപനമാണ് ശ്രേയസ്. കൊച്ചു കൊച്ചു ഇടവക കേന്ദ്രങ്ങൾ മനുഷ്യ വിഭവ ശേഷിയുടെ വലിയ കേന്ദ്രങ്ങളാകുന്ന കാഴ്ചകൾ നമ്മൾക്കു കാണാം. സന്യസ്തർക്കും സമർപ്പിതർക്കുമെല്ലാം ഈ വളർച്ചയിൽ വലിയ പങ്കുണ്ട്. അവരുടെ ആത്മസമർപ്പണത്തിന്റെ വലിയ പങ്ക് നാം ഇവിടെ കാണുന്നു. മാർ ബസേലിയോസ് പിതാവ് തുടങ്ങി വച്ചതിന്റെ തുടർച്ചയായി മാർ ദിവാന്ന്യാസിയോസ് തിരുമേനി തുടർന്നു. പിതാവിന്റെ ആത്മീയമായ അച്ചടക്കത്തിൽ എല്ലാവരെയും ചേർത്തു നിർത്തി. പാവപ്പെട്ടവരെ, യുവതിയുവാക്കളെയെല്ലാം മറ്റാരും അറിയാതെ മാർ ദിവാന്ന്യാസിയോസ് പിതാവ് വളർത്തി. ദൈവവിളിയുടെ കാര്യത്തിലും പ്രേഷിതരുടെ കാര്യത്തിലും ഉണ്ട് ഈ വളർച്ച. അതിന്റെ തുടർച്ചയായിട്ടാണ് ജോസഫ് മാർ തോമസ് പിതാവ് വന്നത്. വിദ്യാഭ്യാസ വിഷയത്തിൽ പിതാവ് ബത്തേരി രൂപതയിലും വലിയ നേതൃത്വം കാട്ടുന്നു. ഇതിൽ തികഞ്ഞ സന്തോഷമുണ്ട്. ഇപ്പോൾ പുതിയ മൂന്ന് കോളേജുകൾ ചുരുങ്ങിയ കാലയളവിൽ തുടങ്ങാനുള്ള സാഹചര്യം പിതാവ് ഒരുക്കി. നമ്മുടെ ശുശ്രൂഷയുടെ സന്ദേശം ലോകം മുഴുവൻ എത്തുവാൻ ഈ സ്ഥാപനങ്ങൾ സഹിയിക്കും. സ്വയം പര്യാപ്തതയിലേക്കും ഭദ്രാസനം വളരുന്നു.

സ്വയംപര്യാപ്തതയിലേക്ക് രൂപത നീങ്ങണം എന്നത് പിതാവിന്റെ തീരുമാനമാണ്. വൈദികരുടെ കൂട്ടായ്മ, സന്യസ്തരുടെ കൂട്ടായ്മ, പ്രേഷിതരുടെ സഹകരണം എന്നിവയെല്ലാം എടുത്തു പറയേണ്ടിയിരിക്കുന്നു. പണ്ടത്തെ തലമുറയുടെ മക്കളാണ് ഇപ്പോഴുള്ളത്. അവരുടെ പങ്കാളിത്തവും സഭയ്ക്ക് ലഭിക്കുന്നു. സഭാപരമായ ധർമം നിലനിർത്തുന്നതിൽ അവരുടെ പങ്കാളിത്തം ലഭിക്കുന്നതിൽ സന്തോഷമുണ്ട്. ഈ ഭദ്രാസനത്തിന്റെ പ്രാരംഭ കാലം മുതൽ അവിടെ പ്രവർത്തിക്കുവാൻ കഴിഞ്ഞതിൽ സന്തോഷമുണ്ട്. സാധാരണക്കാരുടെ സ്നേഹം, അവരുടെ കരുതൽ ഒക്കെ നേരിട്ടു മനസ്സിലാക്കുന്നതിനും ആ സ്നേഹം കുർബാനയിലൂടെ പങ്കു വയ്ക്കുന്നതിനും കഴിഞ്ഞിരുന്നു എന്റെ ശുശ്രൂഷകളുടെ നയ രൂപീകരണ വേളയിൽ ഒക്കെ ഈ പ്രദേശത്തിന്റെ പ്രത്യേകതകൾ എന്നിൽ വളരെ സ്വാധീനം ചെലുത്തിയിട്ടുണ്ട്. എന്റെ ജീവിതത്തിൽ എനിക്കുണ്ടായ ആത്മീയ വളർച്ചയ്ക്കും സഭാപരമായ കരുത്തിനും ബത്തേരി രൂപയിലെ ശുശ്രൂഷയും നാട്ടുകാരുടെ സ്നേഹവും വലിയ പങ്കു വഹിച്ചിട്ടുണ്ട്. നമുക്കിനി എന്തു ചെയ്യാനുണ്ട് എന്ന് ചോദിക്കുന്നവരോട് ബത്തേരി രൂപതയുടെ വികസനത്തിന്റെ പാഠമാണ് എനിക്ക് ചൂണ്ടിക്കാട്ടാനുള്ളത്. നമുക്കിനിയും ഏറെ ചെയ്യാനുണ്ട്. സുവിശേഷസംഘ അരൂപിയിൽ നമുക്കിനിയും ഏറെ പാവങ്ങൾക്ക് ഒട്ടേറെ ചെയ്യാനുണ്ട്. അതിനുള്ള ശക്തിയും തുറവിയും ഈ വർഷത്തെ പുനരൈക്യ ആഘോഷങ്ങൾ തരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



## കവർസ്റ്റോറി

# സ്വപ്നങ്ങളുടെ വാഗ്ദത്ത ഭൂമിയിലേയ്ക്ക് സ്വാഗതം

**ഫാ. ഡോ. ലൂയിസ് പുത്തൻവീട്ടിൽ**
ചാൻസിലർ & പ്രോഗ്രാം കമ്മറ്റി ചെയർമാൻ



മലബാർ എന്നും സ്വപ്നങ്ങളുടെ വാഗ്ദത്ത ഭൂമിയാണ്. കുടിയേറ്റത്തിന്റെ മഹാചരിത്രം വിളിച്ചോതുന്ന ഈ നാട് ദൈവ-മനുഷ്യ സംഗമത്തിന്റെ പുണ്യഭൂമികൂടിയാണ്. 1930കളുടെ ആരംഭത്തിൽ തെക്കൻ തിരുവതാംകൂറിൽനിന്നും തിരുക്കൊച്ചിയിൽ നിന്നും ആരംഭിച്ച കുടിയേറ്റം മലബാർ മക്കൾക്ക് പ്രതീക്ഷയും പ്രത്യാശയും പ്രദാനം ചെയ്യുന്നതായിരുന്നു. എങ്കിലും തേനും പാലും ഒഴുകും എന്ന കണക്കുകൂട്ടലുകൾ ജീവിത യാഥാർത്ഥ്യങ്ങളുടെ മധ്യത്തിൽ വ്യർത്ഥ മോഹങ്ങളായ അനുഭവങ്ങളും അവർക്ക് പങ്കുവയ്ക്കുവാനുണ്ട്. കാടിനോടും, വന്യമൃഗങ്ങളോടും മല്ലിട്ട് ജീവിതം ഭദ്രമാക്കുവാൻ ശ്രമിക്കുമ്പോഴും ആദ്യം അവർ പടുത്തുയർത്തിയത് വിശ്വാസത്തിന്റെ കൽവിളക്കുകളായിരുന്നു. മരകൊമ്പുകൾ, തലങ്ങും വിലങ്ങും വച്ചു നാട്ടിയ കുരിശുപള്ളികൾ. ഈ കുരിശ് പള്ളികൾ ജീവിതത്തിന്റെ ദുരിതക്കയത്തിലും അവർക്ക് ആശ്വാസവും പ്രതീക്ഷയും പ്രദാനം ചെയ്യുന്നതായിരുന്നു.

മലബാറിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വളർച്ചയിലും ബത്തേരി രൂപതയുടെ രൂപീകരണത്തിലും അഭിവന്ദ്യ അത്താനാസിയോസ് തിരുമേനിയുടെ ത്യാഗവും പ്രാർത്ഥനയും വിസ്മരിക്കാവുന്നതല്ല. സൗത്ത് കാനറ, മലബാർ, നീലഗിരി എന്നീ മിഷൻ കേന്ദ്രങ്ങൾ തിരുവല്ലാ രുപതയിൽ നിന്നും വിദൂരതയിൽ ആയിരുന്നു. എങ്കിലും ഈ പ്രദേശത്തെ വിശ്വാസികളുടെ ആത്മീയ കാര്യങ്ങൾക്ക് യാതൊരു കുറവും വരുത്താത്ത ഒരു ആത്മീയ നേതാവായിരുന്നു അത്തനാസിയോസ് തിരുമേനി. ഈ തിരുമേനിയുടെ നിതാന്തമായ പരിശ്രമത്തിന്റെ ഫലമായിട്ട് 1978 ഒക്ടോബർ 28ന് പരിശുദ്ധ സിഹാസനത്തിൽനിന്നും ജോൺപോൾ രണ്ടാമൻ മാർപ്പാപയുടെ അപ്പസ്തോലിക്ക് കോൺസ്റ്റിറ്റ്യൂഷനിലുടെ തിരുവല്ല രൂപത വിഭജിച്ച് ബത്തേരി കേന്ദ്രമാക്കി മലങ്കര കത്തോലിക്കാ സഭയുടെ മൂന്നാമത്തെ രൂപത നിലവിൽ വന്നു. 35 വർഷങ്ങൾ പിന്നിടുമ്പോൾ അഭിമാനത്തോടെ ബത്തേരി മക്കൾക്ക് സാക്ഷ്യപ്പെടുത്തുവാൻ സാധിക്കുന്നതെന്തെന്നാൽ ഈ വളർച്ചയുടെ പിന്നിൽ അഭിവന്ദ്യപിതാക്കൻമാരുടെ ജാഗരണവും, ത്യാഗവും, നമസ്കാരവും ഉണ്ട് എന്നതാണ്. അവരോട് ചേർന്ന് വൈദീകരുടെ കണ്ണുനീരും പ്രാർത്ഥനയും സന്യസ്ഥരുടെ നോമ്പും ഉപവാസവും അൽമായരുടെ നിസ്തുല സേവനവും വിയർപ്പും ഈ വളർച്ചക്ക് മുതൽക്കൂട്ടായി.

മലബാറിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭക്ക് ഇന്നത്തെ രൂപവും ഭാവവും ദിശാബോധവും നൽകിയത് ബത്തേരി രൂപതയുടെ പ്രഥമ മെത്രപ്പോലീത്ത അഭിവന്ദ്യ സിറിൾ മാർ ബസേലിയോസ് തിരുമേനിയാണ്. ആ ക്രാന്തദർശിയുടെ ഭരണ നൈപുണ്യവും സഭാദർശനവും ദീർഘവീക്ഷണവുമാണ് ഇന്നത്തെ ബത്തേരി രൂപതയുടെ ജീവനാഡിയായി പ്രവർത്തിക്കുന്നത്. പാവങ്ങളുടെ കൂട്ടുകാരനായി ഒരു യഥാർത്ഥ മനുഷ്യനും ക്രിസ്ത്യാനിയുമായി തന്നെ ഏൽപ്പിച്ച നാനാജാതി മതസ്ഥരോടൊപ്പം ഈ രൂപതക്ക് ബസേലിയോസ് തിരുമേനി ഊടും പാവും നൽകി.

മലങ്കരകത്തോലീക്കാ സഭാ മക്കൾക്ക് മാത്രമല്ല ഇതര സഭാസമൂഹങ്ങളിലും മതവിഭാഗങ്ങളിലും ഉള്ളവരോട് പ്രത്യേകിച്ചും വയനാടിന്റെ ഗോത്രവർഗ്ഗ സംസ്കൃതിയെ ആദരിച്ചും അംഗീകരിച്ചും എല്ലാ മനുഷ്യരിലേയ്ക്കും നീതിയും സമാധാനവും ഉറപ്പുവരുത്തിയും തന്റെ ദൗത്യം അദ്ദേഹം പൂർണ്ണമാക്കി. ഭാരതസംസ്കാരത്തിലൂന്നിയ എളിയ ജീവിത ശൈലിയും പാരമ്പര്യങ്ങളോടും അനുഷ്ടാനങ്ങളോടും നീതി പുലർത്തിയും സുദീർഘകാലം അദ്ദേഹം ഈ രൂപതയെ നയിച്ചു. അതിശ്രേഷ്ഠവും അത്യപൂർവ്വവുമായ ഒരു കാഴ്ച്ചപ്പാടിന്റെ ചിഹ്നങ്ങൾ എന്ന നിലയിൽ ബത്തേരി രൂപതയിൽ ധർമ്മപീഠവും, ഗുരുകുലവും, പ്രതീക്ഷയും, ശ്രേയസ്സും, ഇന്നും തലയുയർത്തി നിൽക്കുന്നു. ഒരു പേരിനേക്കാൾ ഉപരിയായി അഗാധമായ ദർശനത്തിൽ ചാലിച്ചെടുത്ത കർമ്മ വേദികളാണ് സിറിൾ ബസേലിയോസ് തിരുമേനി രൂപകൽപ്പന ചെയ്ത രൂപതയുടെ സ്ഥാപനങ്ങൾ.

1997ൽ രൂപതയുടെ ദ്വിതീയ മെത്രാനായി അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത സ്ഥാനമേറ്റു. ശാന്തവും പ്രൗഢവുമായിരുന്നു ഇദ്ദേഹത്തിന്റെ ശൈലി. പ്രാർത്ഥനാ നിരതമായ നിശബ്ദ സേവനത്തിന്റെ പ്രകാശഗോപുരമായിരുന്നു അദ്ദേഹം. സാധാരണ ജനങ്ങളിലേയ്ക്ക് പ്രത്യേകിച്ച് വയനാട്ടിലെ കാടിന്റെ മക്കളായ ഗോത്രവർഗ്ഗസമൂഹങ്ങൾക്കിടയിൽ സന്ദർശനം നടത്തുന്നതിനും അവരുടെ വിദ്യാഭ്യാസ ഉന്നമനത്തിനും വേണ്ടി അക്ഷീണം പ്രയത്നിക്കുവാൻ അദ്ദേഹം ശ്രമിച്ചു. സന്യാസ സമൂഹങ്ങളുടെ ത്യാഗനിർഭരമായ സേവനവും പ്രാർത്ഥനയും, ഇടവകകൾ കൂടുതൽ രൂപപ്പെടുത്തുന്നതിനും സഭാമക്കളുടെ ആത്മീയവും ഭൗതീകവുമായ പുരോഗതിക്കും ഈ കാലഘട്ടത്തിൽ മുൻതൂക്കം നൽകി. കുടുംബങ്ങളുടെ സമഗ്ര വളർച്ചയും ക്രൈസ്തവ മൂല്യങ്ങളിലധിഷ്ഠിതമായ ജീവിതവും രൂപപ്പെടുത്തുന്നതിന് രൂപതയിലെ വിവിധ ഭക്ത സംഘടനകളുടെ കൂട്ടായ പ്രവർത്തനത്തിലൂടെ ഈ കാലഘട്ടത്തിന് കഴിഞ്ഞു. വിദ്യാഭ്യാസ മേഖലയിലുള്ളതായ കുതിപ്പ് ഈ കാലയളവിന്റെ പ്രത്യേകതയായിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ അംഗീകാരവും ലഭ്യതയും സാമൂഹ്യ സാസ്കാരിക മേഖലയിൽ ഇതര മതസ്ഥർക്കിടിയിലും ഉന്നമനത്തിനും സാസ്കാരിക പുരോഗതിക്കും കാരണമായി. വയനാടിന്റെ ചരിത്രം തിരുത്തികുറിച്ച ആത്മീയ ഭൗതിക വളർച്ചയുടെ 35 സംവൽസരങ്ങൾ പിന്നിടുമ്പോൾ ബത്തേരി രൂപത ആഗോള കത്തോലീക്കാ സഭാസമൂഹത്തിലെ എണ്ണപ്പെടുന്ന രൂപതകളിൽ ഒന്നായി മാറികഴിഞ്ഞു.

84-ാം പുനരൈക്യ വാർഷികത്തിനും സഭാസംഗമത്തിനും വയനാടൻ സംസ്കൃതിയുടെ പുണ്യഭൂമിയായ ബത്തേരി സ്വാഗതം അരുളുമ്പോൾ ഈ രൂപതക്ക് ദൈവനിയോഗത്താൽ ആത്മീയ സാരഥ്യം നൽകുന്നത് അഭിവന്ദ്യ ജോസഫ് മാർ തോമസ് പിതാവാണ്. അറിയപ്പെടുന്ന സാമ്പത്തിക വിദഗ്ദ്ധനും വിദ്യാഭ്യാസ വിചക്ഷണനും സർവ്വോപരി ഭരണ നിപുണനുമായ അഭിവന്ദ്യ പിതാവിന്റെ കരങ്ങളിൽ ബത്തേരി രൂപത ഭദ്രമാണ്. സുവിശേഷ സംഘ രൂപീകരണത്തിലുടെയും പരിശീലത്തിലൂടെയും അൽമായ പ്രേക്ഷിത രംഗത്ത് പുതിയ കാൽവെയ്പ്പുകൾ നടത്തുന്നതിൽ അഭിവന്ദ്യ പിതാവ് ബദ്ധശ്രദ്ധനാണ്. യുവജനങ്ങളിലൂടെയും, സ്ത്രീപങ്കാളിത്തതിലൂടേയും, അത്മായ പ്രക്ഷിതരിലൂടേയും, സഭയുടെ വളർച്ച സാധ്യമാക്കുന്നതിൽ പിതാവ് ഏറെ ശ്രദ്ധാലുവാണ്. ഉന്നത വിദ്യാഭ്യാസ രംഗത്ത് നൂതനമായ കാൽവെയ്പ്പുകൾ നടത്തി രൂപതയിലെ മുഴുവൻ മക്കൾക്കും ഉന്നത വിദ്യാഭ്യാസം ഉറപ്പാക്കുന്നതിന് ആവശ്യമായ നടപടിക്രമങ്ങൾ ആരംഭിച്ച് കഴിഞ്ഞതിന്റെ ഉദാഹരണങ്ങളാണ് കണ്ണൂരിലുള്ള ഗുരുദേവ് കോളേജും നിലമ്പൂരിലെ ഫാത്തിമ കോളേജും ബത്തേരിയിലെ അൽഫോസ് കോളേജും.

84-ാം സഭാസംഗമം വയനാടിന്റെ വിരിമാറിൽ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് ബാവ തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപെടുന്നു. വിവിധ ആഘോഷ കമ്മറ്റികൾ രൂപീകരിച്ച് സംഗമത്തിന്റെ സുഗമമായ നടത്തിപ്പിന് വേണ്ട ക്രമീകരണങ്ങൾ നടന്നുകഴിഞ്ഞു. വിവിധ സംഘടനാ സെമിനാറുകൾ, സർവ്വമത സമ്മേളനം, സാഹിത്യസമ്മേളനം, സുവിശേഷ സന്ധ്യ, ആഘോഷമായ സമൂഹബലി, പൊതുസമ്മേളനം, പ്രക്ഷിത റാലി ഇവയെല്ലാം 84-ാം പുനരൈക്യവാർഷികത്തിന് മാറ്റ് കൂട്ടുന്നതാണ്. ഈ സംഗമ വേദിയിലേയ്ക്കും വയനാടിന്റെ പ്രകൃതി രമണീയത ആസ്വദിക്കുന്നതിനും ബത്തേരി മലങ്കര മക്കളോടൊന്നിച്ച് 3 ദിവസം ഒത്ത് വസിക്കുന്നതിനും ഏവരേയും സ്വപ്നങ്ങളുടെ വാഗ്ദത്ത ഭൂമിയിലേയ്ക്ക് സ്വാഗതം ചെയ്യുന്നു.






കവർസ്റ്റോറി

# ബത്തേരി രൂപത വിദ്യാഭ്യാസത്തിലൂടെ വികസന പാതയിൽ

**മോൺ. വർഗീസ് താന്നിക്കാക്കുഴി**



വിദ്യാഭ്യാസത്തിലൂടെ സമഗ്രവികസനം എന്ന ദർശനത്തിലധിഷ്ഠിതമായി എല്ലാവർക്കും ഗുണമേൻയുള്ള വിദ്യാഭ്യാസം ലഭ്യമാക്കുക എന്ന ലക്ഷ്യത്തോടെ ബത്തേരി രൂപത അതിന്റെ വിദ്യാഭ്യാസ ശുശ്രൂഷ നിർവ്വഹിച്ചു കൊണ്ടിരിക്കുകയാണ്. വിദ്യാഭ്യാസത്തിലൂടെ മാത്രമെ വ്യക്തിയും കുടുംബവും സമൂഹവും രാഷ്ട്രവുമെല്ലാം പുരോഗതി കൈവരിക്കുകയുള്ളു. നാടിന്റെ പുരോഗതിക്കും നൻമക്കും വേണ്ടി ഇന്ന് മനുഷ്യൻ ഏറ്റവുമധികം നിക്ഷേപം നടത്തേണ്ടത്ത് വിദ്യാഭ്യാസ മേഖലയിലാണ്. ഒരുവന്റെ സ്വഭാവ രൂപീകരണത്തിലും സിദ്ധികളും കഴിവുകളും വികസിപ്പി ക്കുന്നതിലും ദേശത്തിന്റെ ഉത്തമ പൗരൻമാരായി വാർത്തെടുക്കുന്നതിലും വിദ്യാഭ്യാസം പ്രധാന പങ്ക് വഹിക്കുന്നു. അതിനാൽ വിദ്യാഭ്യാസത്തെ സമഗ്രവികസന ത്തിന്റെ ചാലക ശക്തിയായി തിരിച്ചറിഞ്ഞ് എല്ലാവർക്കുമത് ലഭ്യമാകുക എന്നത് രാഷ്ട്രനിർമ്മാണത്തിന് അത്യന്താ പേക്ഷിതമാണ്.

ഈ ദർശനം സ്വീകരിച്ചുകൊണ്ടാണ് ഭാഗ്യസ്മരണാ ർഹനായ സിറിൾ ബസേലിയോസ് കാതോലിക്കാ ബാവ തിരുമേനി ബത്തേരി രൂപതയുടെ പ്രഥമ മെത്രാനായി ചുമതലയെടുത്തപ്പോൾ രൂപതയുടെ വിദ്യാഭ്യാസ നയങ്ങൾക്ക് രൂപം കൊടുത്തത്. 1979-ൽ ബത്തേരി രൂപത നിലവിൽ വരുമ്പോൾ താരതമ്യേന അവികസിതമായ പ്രദേശമായിരുന്നു മലബാർ പ്രദേശം. കർഷകരും കർഷക തൊഴിലാളികളുമായ സാധാരണ ജനങ്ങൾ പാർക്കുന്ന പ്രദേശം. ഒരു ദിവസത്തെ ആഹാരത്തിന് കഠിനാധ്വാനം ചെയ്യുന്ന ജന വിഭാഗമായിരുന്നു ഇവിടെയുണ്ടായിരുന്നത്. മധ്യതിരുവതാംകൂറിൽനിന്നും കുടിയേറി പാർത്ത ഒരു ജനസമൂഹത്തിന്റെ സ്വപ്നമായിരുന്നു ഗുണമേൻമയുള്ള വിദ്യാഭ്യാസം. ദാരിദ്ര്യത്തിലും പട്ടിണിയിലും കഷ്ടപ്പെട്ടിരുന്ന ആദിവാസി ഗോത്രവർഗ വിഭാഗത്തിന് വിദ്യാഭ്യാസം അന്യമായിരുന്നു.

ഈ സാഹചര്യത്തിലാണ് പ്രാഥമിക വിദ്യാഭ്യാസം എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെ ബത്തേരി രൂപത വിദ്യാഭ്യാസ ശുശ്രൂഷക്ക് നേതൃത്വം നൽകിയത്. സാധ്യമായിടങ്ങളിലെല്ലാം പ്രൈമറി സ്കൂളുകളും അപ്പർപ്രൈമറി സ്കൂളുകളും സ്ഥാപിച്ച് സാധാരണക്കാരുടെ കുട്ടികൾക്ക് ഗുണനിലവാരമുള്ള വിദ്യാഭ്യാസം നൽകി. ഇംഗ്ലീഷ് വിദ്യാഭ്യാസം സമ്പന്നരുടെ മാത്രം അവകാ ശമായിരുന്ന കാലത്ത് ഇംഗ്ലീഷ് മീഡിയം സ്കൂളുകൾ ആരംഭിച്ച് പാവപ്പെട്ടവർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസം നൽകുന്നതിന് ശ്രദ്ധനൽകി. വിദ്യാഭ്യാസത്തിന് നേതൃത്വം നൽകുന്നതിനായി ധാരളം ചെറുപ്പക്കാരെ ഉപരിപഠനത്തിനയച്ച് പരിശീലനം നൽകി രൂപതയുടെ വിദ്യാഭ്യാസ ശുശ്രൂഷയുടെ നേതൃത്വത്തിന് നിയോഗിച്ചു.

സാങ്കേതിക വിദ്യാഭ്യാസം സാമ്പത്തിക സുസ്ഥിതിക്ക് ഏറെ സഹായകരമായിരുന്നുവെന്ന തിരിച്ചറിവ് പുതിയ സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിന് കാരണമായി. മാർ അത്തനാസിയോസ് ഇൻഡ്രസ്ട്രിയൽ ട്രെയിനിംഗ് സെന്റർ, ലിറ്റിൽ ഫ്ളവർ ഇൻഡ്രട്രിയൽ ട്രെയിനിംഗ് സെന്റർ, ഐടെക്ക് ഗ്രൂപ്പ് ഓഫ് ടെക്നിക്കൽ ഇൻസ്റ്റിറ്റ്യൂഷൻസ് എന്നിവ രൂപതയുടെ സാങ്കതിക വിദ്യാഭ്യാസ രംഗത്തെ കാൽവെയ്പ്പുകളാണ്.

ആധുനിക കാലത്ത് സമൂഹത്തെ നിയന്ത്രിക്കുന്നത് ഉന്നത വിദ്യാഭ്യാസമാണ്. പുതിയ അറിവുകൾ സൃഷ്ടിക്കുന്നതും അത് മനുഷ്യന്റെ ഗുണപരതയെ







വർദ്ധിപ്പിക്കുന്നതുമെല്ലാം ഉന്നത വിദ്യാഭ്യാസത്തിലൂടെയാണ്. മാതാപിതാക്കളുടെ വരുമാനശേഷി വർദ്ധിക്കുന്നതോടെ കുട്ടികളെ ഉന്നത വിദ്യാഭ്യാസത്തിനായി അയക്കുന്നവരുടെ എണ്ണവും കൂടിവരുന്നു. ഉന്നതവിദ്യാഭ്യാസം ഒരു രാഷ്ട്രത്തിന്റേയും ദേശത്തിന്റേയും വികസനത്തെ കൂടുതൽ പ്രോജ്വലിപ്പിക്കുന്നു. ആയതിനാൽ ഉന്നത വിദ്യാഭ്യാസത്തിന് കൂടുതൽ ശ്രദ്ധ നൽകേണ്ടതാണെന്ന തിരിച്ചറിവോടെ ബത്തേരി രൂപത 1992-ൽ പുൽപ്പള്ളി പഴശിരാജ കോളേജ് ഏറ്റെടുത്തു. തുടർന്ന് രണ്ട് ദശാബ്ധക്കാലത്തിലധികമായി




ആത്ഭുതാവഹമായ സേവനമാണ് ഉന്നത വിദ്യാഭ്യാസ രംഗത്ത് ബത്തേരി രൂപത നിർവ്വഹിച്ചുകൊണ്ടിരിക്കുന്നത്. ഇപ്പോൾ പ്രസ്തുത കോളേജിൽ 8 അണ്ടർഗ്രാജുവേറ്റ് കോഴ്സുകളും 6 പോസ്റ്റ് ഗ്രാജുവേറ്റ് കോഴ്സുകളും നടന്നുവരുന്നു. അക്കാദമിക രംഗത്തും ഇതര രംഗങ്ങളിലും ഈ പ്രദേശത്തിന്റെ സാംസ്കാരിക സാമ്പത്തിക പുരോഗതിയും പഴശിരാജ കോളേജ് നിർണ്ണായകമായ സ്ഥാനം വഹിക്കുന്നു.

അദ്ധ്യാപക പരിശീലന രംഗത്ത് മികവാർന്ന സംഭാവനകൾ നൽകുന്ന കാലാലയങ്ങളാണ് മാർ ബസേലിയോസ് കോളേജ് ഓഫ് എഡ്യുക്കേഷനും , മാർ ബസേലിയോസ് ടീച്ചർ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ടും, സെന്റ് ജോർജ്ജ് ടീച്ചർ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ട് എന്നിവയും

സമീപകാലത്തായി ബത്തേരി രൂപത ഉന്നത വിദ്യാഭ്യാസരംഗത്ത് ക്രിയാത്മകമായ ഇടപെടലുകൾ നടത്തിക്കൊണ്ടിരിക്കുന്നു. കണ്ണൂർ ജില്ലയിലെ മാത്തിൽ ഗുരുദേവ് ആർട്സ് ആന്റ് സയൻസ് കോളേജ് ഏറ്റെടുത്തുകൊണ്ട് ഉന്നത വിദ്യാഭ്യാസ രംഗത്ത് നിർണ്ണായകമായ നിക്ഷേപമാണ് രൂപത നിർവ്വഹിച്ചിരിക്കുന്നത്. ഉന്നത വിദ്യാഭ്യാസത്തിലുടെ സാമ്പത്തിക സുസ്ഥിരതയെന്ന ലക്ഷ്യം സാധിക്കുന്നതിന് ഈ ഉദ്യമം ഏറെ സഹായകമായി. ഇപ്പോൾ ഈ കലാലയത്തിൽ 11 അണ്ടർ ഗ്രാജുവേറ്റ് കോഴ്സുകളിലും ഒരു പോസ്റ്റു ഗ്രാജുവേറ്റ് കോഴ്സിലുമായി ആയിരത്തിലധികം വിദ്യാർത്ഥികൾ ഉന്നത വിദ്യാഭ്യാസത്തിലേർപ്പെട്ടിരിക്കുന്നു. മലപ്പുറം ജില്ലയിൽ നിലമ്പൂരിനടുത്ത് മൂത്തേടം ഗ്രാമത്തിൽ ആരംഭിച്ച ഫാത്തിമ കോളേജ് ഓഫ് ആർട്സ് ആന്റ് സയൻസ്, ബത്തേരിയിൽ ആരംഭിച്ച അൽഫോൻസ കോളേജ് ഓഫ് ആർട് ആന്റ് സയൻസ് കോളേജ് എന്നിവ ഉന്നത വിദ്യാഭ്യാസ രംഗത്ത് രൂപതിയുടെ നൂതന കാൽവെയ്പ്പുകളാണ്.

ബത്തേരി രൂപതയുടെ ആരംഭത്തിൽ രൂപതയുടെ പ്രഥമ മെത്രാപ്പോലീത്തയായ സിറിൾ ബസേലിയോസ് ബാവാ രൂപം കൊടുത്ത വിദ്യാഭ്യാസ ദർശനത്തിന് തുടർന്ന് ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് തിരുമേനിയും ഇപ്പോൾ ജോസഫ് മാർ തോമസ് തിരുമേനിയും കൂടുതൽ മിഴിവ് പകർന്നതിന്റെ ഉത്തമ നിദർശനങ്ങളാണ് രൂപതയുടെ വിദ്യഭ്യാസ ശുശ്രൂഷകളെല്ലാം. ഒരു പ്രദേശത്തിന്റെ സമഗ്രവികസനത്തിനും സാംസ്കാരിക വളർച്ചക്കും വിദ്യാഭ്യാസം വഹിക്കുന്ന പങ്ക് വെളിപ്പെടുത്തുകയും സമൂഹമദ്ധ്യത്തിൽ അവതരിപ്പിക്കുകയുമാണ് ഇന്ന് ബത്തേരി രൂപതയുടെ വിദ്യാഭ്യാസ സേവന രംഗങ്ങൾ.





## കവർസ്റ്റോറി

# ബത്തേരി രൂപതയുടെ വളർച്ചയും, സുവിശേഷസംഘ രൂപീകരണവും

**ഫാ. സെബാസ്റ്റ്യൻ കീപ്പള്ളിൽ**
ഡയറക്ടർ, സുവിശേഷ സംഘം, ബത്തേരി രൂപത




മലങ്കര കത്തോലിക്കാസഭയിലെ മൂന്നാമത്തെ രൂപതയാണ് ബത്തേരി രൂപത. കാലം ചെയ്ത ഭാഗ്യ സ്മരണാർഹനായ പോൾ ആറാമൻ, ജോൺ പോൾ ഒന്നാമൻ, വി.ജോൺ പോൾ രണ്ടാമൻ എന്നീ മാർപാപ്പമാരുടെ ശ്ലൈഹീക ആശീർവാദത്താൽ രൂപീകൃതമായതാണ് ബത്തേരി രൂപത. മലങ്കര കത്തോലിക്കാസഭയ്ക്ക് അഭിമാനകരമായ ഒരു നേട്ടമായിരുന്നു ബത്തേരി രൂപതാസ്ഥാപനം. മലബാർ പ്രദേശത്തേക്ക് കുടിയേറിപ്പാർത്ത ക്രൈസ്തവ മക്കൾക്ക്, ആദ്ധ്യാത്മികമായി അതുവഴി വളരുന്നതിലും അവരുടെ ജീവിതം പടുത്തുയർത്തുന്നതിന് ആവശ്യമായ സഹായം ലഭിക്കുന്നതിനും രൂപതയുടെ സാന്നിദ്ധ്യം വളരെയേറെ പ്രയോജനപ്പെട്ടിരുന്നു. ആദ്ധ്യാത്മിക സാമൂഹിക വിദ്യാഭ്യാസ മേഖലകളിൽ സമൂലമായ പരിവർത്തനത്തിനും അവികസിതമായിരുന്ന മലബാറിന്റെ മലമടക്കുകളിൽ സുവിശേഷ സന്ദേശം എത്തിക്കുന്നതിനും, ബത്തേരി രൂപത ജാഗ്രത പുലർത്തിയിട്ടുണ്ട്. പുനരൈക്യ പ്രസ്ഥാനത്തിന്റെ തീക്ഷ്ണത കൈമുതലാക്കി പുതിയ മിഷൻകേന്ദ്രങ്ങൾ തുറക്കുന്നതിനും നാനാജാതി മതസ്ഥരെ ഉൾക്കൊണ്ട് സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾ കാഴ്ച വെയ്ക്കുന്നതിനും രൂപതയ്ക്ക് സാധിച്ചു.

യുവത്വത്തിന്റെ പ്രസരിപ്പും കർമ്മ കുശലതയും ഭരണനൈപുണ്യവും, സഭാദർശനവും ജീവിത വിശുദ്ധിയും സമഞ്ജസമായി സമ്മേളിച്ചിരുന്ന മഹാ ഇടയനായ രൂപതയുടെ പ്രഥമ മെത്രപ്പോലീത്ത-സിറിൾ മാർ ബസേലിയോസ് പിതാവിന്റെ ധീരമായ നേതൃത്വമാണ് ബത്തേരി രൂപതയെ ഇത്രത്തോളം വളർച്ചയിലേക്ക് നയിക്കുവാൻ സഹായിച്ചത്. രൂപതയുടെ ആരംഭത്തിൽ 18 രൂപതാവൈദികരും രണ്ട് സന്യാസ വൈദികരും 43 ദൈവാലയങ്ങളും ഏതാനും പ്രൈമറി വിദ്യാഭ്യാസ സ്ഥാപനങ്ങളും മാത്രമാണുണ്ടായിരുന്നത്. എന്നാൽ തന്റെ 17 വർഷത്തെ ശുശ്രൂഷാകാലയളവിൽ 115 ദൈവാലയങ്ങളും, 65-ൽപ്പരം ഇടവക വൈദികരുമായി ഈ രൂപതയെ വളർത്തുവാൻ പിതാവിനു സാധിച്ചു.

വിദ്യാഭ്യാസത്തിൽ വളരെ പിന്നോക്കം നിന്നിരുന്ന വയനാട്ടിൽ, ഉന്നതവിദ്യാഭ്യാസത്തിനായി പഴശ്ശിരാജാ കോളേജ്, സെന്റ് ജോസഫ്സ് ഇംഗ്ലീഷ് സ്കൂൾ എന്നീ വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുവാനും സാധാരണക്കാരായ ജനങ്ങൾക്ക് അപ്രാപ്യമായ ഗുണനിലവാരമുള്ള വിദ്യാഭ്യാസം നൽകുവാനും സാധിച്ചു. ഒന്നുമല്ലാതെയും ഒന്നുമില്ലാതെയും ആയിരുന്ന ബത്തേരി രൂപതയെ സാമൂഹിക സാമ്പത്തിക വിദ്യാഭ്യാസ ഉന്നതിയിലേക്ക് നയിക്കുവാൻ ഈ ഇടയശ്രേഷ്ഠന് സാധിച്ചു. മലങ്കര സഭാപൈതൃകം കൈമോശം വരാതെ ഭാരത സംസ്കാരത്തെ മുറുകെ പിടിച്ച ഇടയൻ രൂപതയുടെ ഒരോ സ്ഥാപനങ്ങൾക്കും പ്രത്യേകം നാമങ്ങൾ നൽകി. ഓരോ പേരും ആ പേരിനാൽ തന്നെ ശ്രദ്ധേയമായിരുന്നു. വൈദികവിദ്യാർത്ഥികളുടെ രൂപീകരണത്തിന് ഗുരുകുല സമ്പ്രദായത്തെ അനുസ്മരിച്ച് 'ഗുരുകുലം' എന്നും, രൂപതാകേന്ദ്രം അനേകം മക്കൾക്ക് ആശ്രയമാകണമെന്നുള്ള ചിന്തയാൽ 'ധർമ്മപീഠം' എന്നും, ദീർഘകാലം സഭാശുശ്രൂഷചെയ്ത ശേഷം വിശ്രമജീവിതത്തിനായി വിരമിക്കുന്ന വൈദികരുടെ വിശ്രമകേന്ദ്രത്തിന് 'സന്നിധാനം' എന്നും പേരുകൾ നൽകി.





ദൈവജനത്തിന്റെ ആത്മീയ വളർച്ചക്കായി വൈവിധ്യമാർന്ന അജപാലന ശുശ്രൂഷാവേദികളുടെ പ്രാധാന്യം തിരിച്ചറിഞ്ഞ ഒരു വ്യക്തിത്വമായിരുന്നു തിരുമേനി. അതിനാൽ കുട്ടികളുടെ വിശ്വാസ പരിശീലന വേദിക്ക് 'സ്രോതസ്' എന്നും നാളെയുടെ പ്രതീക്ഷയായ യുവജനസഭയ്ക്ക്'പ്രതീക്ഷ' എന്നും കുടുംബ കൂട്ടായ്മക്ക് 'മാതൃ-പിതൃ ജ്യോതിസ്' എന്നും സാമൂഹ്യക്ഷേമ വിഭാഗത്തിന് 'ശ്രേയസ്' എന്നും പേരുകൾ നൽകിയത് ഭാരതീയ സംസ്കാരത്തോടുള്ള അനുരൂപപ്പെടലായിരുന്നു. "ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവനുണ്ടാക്കുവാനും അതു സമൃദ്ധമായുണ്ടാകുവാനുമാണെന്നുള്ള" തിരുവചനത്തിന്റെ പൂർത്തീകരണമായിരുന്നു ബസേലിയോസ് പിതാവിന്റെ പ്രവർത്തനങ്ങൾ

രൂപതയുടെ ദ്വിതീയ മെത്രാപ്പോലീത്തയായി ചുമതലയേറ്റ അഭിവന്ദ്യ ഗീവർഗീസ് മാർ ദിവന്നാസിയോസ് പിതാവും തന്റെ മുൻഗാമിയെ പോലെ തന്നെ രൂപതയെ ഔന്നത്യത്തിലേക്ക് നയിച്ചു. ആത്മീയ, ഭൗതിക, സാമ്പത്തിക, വിദ്യാഭ്യാസ മേഖലകളിൽ വലിയ പുരോഗതി കൈവരിക്കാൻ തന്റെ 13 വർഷത്തെ രൂപതാ ഭരണംമൂലം സാധിച്ചു. എളിമയുടെ, ത്യാഗത്തിന്റെ, വിനയത്തിന്റെ, ആത്മീയതയുടെ നിറ സ്രോതസ്സായിരുന്നു ദിവന്നാനിയോസ് തിരുമേനി. ഏത് പ്രതിസന്ധികളേയും ചെറുപുഞ്ചിരിയോടെ പ്രാർത്ഥനകൊണ്ടു പരിഹരിക്കുവാൻ പിതാവിന് സാധിച്ചിട്ടുണ്ട്. പരിശുദ്ധാത്മാവിന്റെ വലിയ ഒരു ഇടപെടൽ അദ്ദേഹത്തിന്റെ ശുശ്രൂഷയിലുടനീളം കാണുവാൻ കഴിഞ്ഞിട്ടുണ്ട്.

മഴപെയ്താൽ വെള്ളം പുറത്തുപോകാത്ത വിധം ചോർന്നൊലിച്ച് കിടന്നിരുന്ന പുല്ലുമേഞ്ഞ ദൈവാലയഷെഡുകളെല്ലാം തന്നെ മനോഹര ദേവാലയങ്ങളാക്കി മാറ്റി. പള്ളിയുടെ ചാർത്തിൽ അന്തിയുറങ്ങിയിരുന്ന വൈദികർക്ക് താമസിക്കുവാൻ പള്ളി മേടകൾ പണിതുനൽകി. ഒരു പ്രദേശത്തിന്റെ, ഒരു ജനതയുടെ വികസനം വിദ്യാഭ്യാസത്തിലൂടെയാണെന്ന് മനസ്സിലാക്കി വയനാട്ടിൽ TTI, B.Ed കോളേജ് തുടങ്ങിയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ രൂപതയിൽ ആരംഭിച്ചു. തൊഴിൽ രഹിതരായ ചെറുപ്പക്കാർക്ക് തൊഴിൽ വൈദഗ്ധ്യം നൽകുന്നതിനായി AITEC എന്ന സാങ്കേതിക സ്ഥാപനത്തെ നവീകരിക്കുവാനും പുതിയ കോഴ്സുകൾ ആരംഭിക്കുവാനും സാധിച്ചു. ഇന്ന് വയനാട്ടിൽ ഉന്നത നിലവാരം പുലർത്തുന്ന ഒരു സാങ്കേതിക സ്ഥാപനമായി വളരുവാൻ ഈ സ്ഥാപനത്തിന് സാധിച്ചിട്ടുണ്ട്. പ്രർത്ഥിക്കുന്ന ഒരു സമൂഹം സഭയുടെ വളർച്ചക്ക് അത്യന്താപേക്ഷിതമാണെന്ന് മനസിലാക്കി, നമ്മുടെ വിശ്വാസ സമൂഹത്തെ പ്രാർത്ഥനാ ചൈതന്യമുള്ളവരാക്കി മാറ്റി നവീകരിക്കുന്നതിനായി 'സ്രോതസ്സ്' എന്ന ധ്യാന കേന്ദ്രം ആരംഭിക്കുന്നതിനും അന്തോണീസ് പുണ്യാളന്റെ തിരുശേഷിപ്പ് ഉപ്പട ആനക്കല്ലിൽ സ്ഥാപിച്ച് ഒരു വലിയ തീർത്ഥാടനകേന്ദ്രമാക്കി ആനക്കല്ല് സെന്റ് ആന്റണീസ് തീർത്ഥാടന കേന്ദ്രത്തെ മാറ്റുന്നതിനും ഈ ആത്മീയ ശ്രേഷ്ഠന് സാധിച്ചു.

രൂപതയുടെ തൃതീയ ഇടയനായി ജോസഫ് മാർ തോമസ് തിരുമേനി 2010 ഏപ്രിൽ 10 ന് സ്ഥാനമേറ്റെടുത്തു. വിദ്യാഭ്യാസ, സാമ്പത്തിക മേഖലകളിൽ പ്രാഗത്ഭ്യം തെളിയിച്ച പിതാവിലൂടെ രൂപത പുതിയ അജപാലനാശുശ്രൂഷാ മേഖലകളിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കുന്നു. അജപാലന ശുശ്രൂഷ കാര്യക്ഷമമാക്കുന്നതിനായി നിലമ്പൂർ, പുൽപ്പള്ളി, കാസർകോഡ്, എന്നിങ്ങനെ മൂന്ന് പുതിയ വൈദിക ജില്ലകൾ രൂപീകരിച്ചു. പുനരൈക്യ ശുശ്രൂഷ ശക്തമാക്കുന്നതിനും പുതിയ മിഷൻ കേന്ദ്രങ്ങൾ തുടങ്ങുന്നതിനുമായി മലപ്പുറം, കണ്ണൂർ, കാസർകോഡ് ജില്ലകളിൽ പാസ്റ്ററൽ കോഡിനേറ്റേഴ്സിനെ നിയമിച്ച് പുനരൈക്യശ്രമങ്ങൾ ഊർജ്ജിതപ്പെടുത്തുന്നു. ആത്മീയ നവീകരണത്തിനായി രൂപതാ ബൈബിൾ കൺവെൻഷനുകൾ ആരംഭിച്ചു.

വിദ്യാഭ്യാസ മേഖലയിലെ പ്രശ്നങ്ങൾക്ക് പരിഹാരം കാണുവാനും നമ്മുടെ കുട്ടികൾ ഉന്നത വിദ്യഭ്യാസം ഏറ്റവും കുറഞ്ഞ ചെലവിൽ ആകർഷകമായി ലഭിക്കുന്നതിനുമായി കണ്ണൂരിൽ 'ഗുരുദേവ് കോളേജ്', ബത്തേരിയിൽ 'അൽഫോൻസാ കോളേജ്', മൂത്തേടം 'ഫാത്തിമാ കോളേജ്' എന്നീ പുതിയ കോളേജുകൾ ആരംഭിക്കുവാനും, ഓരോ സ്ഥലങ്ങളിലും അനുയോജ്യമായ കോഴ്സുകൾ തുടങ്ങുവാനും സാധിച്ചു

കാലഘട്ടത്തിന്റെ പ്രവാചകദൗത്യം ഏറ്റെടുത്ത്, സന്ദർഭോചിതവും ആനുകാലികവുമായ വിഷയങ്ങളിലും ഇടപെടുവാൻ തോമസ് പിതാവിന് സാധിക്കുന്നുണ്ട്. ഭരണത്തിന്റെ രാഷ്ട്രിയമുഖം നോക്കാതെ ജനകീയ പ്രശ്നങ്ങളിൽ ഇടപെടുവാനും, അത് ഭരണാധികാരികളുടെ ശ്രദ്ധയിൽപ്പെടുത്തുവാനും സാധിക്കുന്നു. ബാംഗ്ലൂർ റൂട്ടിലെ രാത്രിയാത്ര നിരോധനം, ഗാഡ്ഗിൽ, കസ്തൂരി രംഗൻ, നിലമ്പൂർ നഞ്ചൻ കോട് ട്രെയിൻ, മുല്ലപെരിയാർ, നിത്യോപയോഗ സാധനങ്ങളുടെ വില കയറ്റം, വന്യമൃഗപ്രശ്നം തുടങ്ങിയവ ചില ഉദാഹരണങ്ങളാണ്.

"ഞാൻ നല്ലിടയനാണ് നല്ലിടയൻ ആടുകൾക്ക് വേണ്ടി ജീവനർപ്പിക്കുന്നു". ഈ വചനം അന്വർത്ഥമാക്കി ആടുകളെ



തേടി ഇറങ്ങി അവരുടെ പ്രശ്നങ്ങൾ മനസിലാക്കുവാനും അവരെ ആത്മീയമായി ശാക്തീകരിക്കുന്നതിനുമായി ഇടവകകൾ കേന്ദ്രീകരിച്ച്, ഭവന സന്ദർശനങ്ങൾ നടത്തുന്നതിനും രൂപതയുടെ എല്ലാ മേഖലകളിലും ചിലവുചുരുക്കി സമ്പാത്തിക അച്ചടക്കം പാലിക്കുവാനും സാധിച്ചു. വാസ്തു കലാശില്പ ഭംഗിയാർന്ന മനോഹരമായ ഭദ്രാസന ദൈവാലയം പണി തീർന്നുകൊണ്ടിരിക്കുന്നു.

രൂപതയിലെ എല്ലാ അജപാലന ശുശ്രൂഷാ വേദികളേയും ശാക്തീകരിക്കുന്നതിനും സംഘടനാപ്രവർത്തനങ്ങളും അവയുടെ വിലയിരുത്തലുകളും പൂർണ ഉത്തരവാദിത്വത്തോടെ നിർവ്വഹിക്കുന്നതും ഈ ഇടയശ്രേഷ്ഠന്റെ ഭരണ മികവുകളാണ് എടുത്ത് കാണിക്കുന്നത്. പാവങ്ങളോടും പാർശ്വവത്കരിക്കപ്പെട്ടവരോടും കരുണ കാണിക്കുവാനും അവരെ സമൂഹത്തിന്റെ മുഖ്യധാരയിലെത്തിക്കുന്നതിനുമായി ബത്തേരി കേന്ദ്രീകരിച്ച് 'തപോവനം' മാനന്തവാടി സ്ഥാപനങ്ങൾ 'സ്നേഹഭവൻ' എന്നീ കേന്ദ്രങ്ങളും ഊർജ്ജ സ്വലതയോടെ പ്രവർത്തിക്കുന്നു. ഇതിന്റെയെല്ലാം പിന്നിലെ ശക്തികേന്ദ്രം പിതാവു തന്നെയാണ്. ഓരോ മേഖലയേയും അനുയോജ്യരായ ആളുകളെ നിയോഗിച്ചുകൊണ്ട് ശക്തിപ്പെടുത്തുവാനും സാധിക്കുന്നു. ബത്തേരി രൂപതക്ക് ദൈവം കനിഞ്ഞു നൽകിയ വരദാനങ്ങളായ മൂന്നു പിതാക്കൻമാരിലൂടെ അനേകം നന്മകളും അനുഗ്രഹങ്ങളും ഈ രൂപതക്ക് ദൈവം നൽകി അനുഗ്രഹിച്ചു.

**സുവിശേഷ സംഘം**

''നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ'' (മർക്കോ 16:15, മത്താ:28:19) ദൈവത്തിന്റെ ഈ സ്വരം പ്രാവർത്തികമാക്കുവാൻ ക്രൈസ്തവ സഭയ്ക്ക് കടമയുണ്ട്. ആത്മാവിൽ ജ്വലിക്കുന്നവരായി യേശുമിശിഹായ്ക്ക് സാക്ഷ്യം നൽകുവാൻ സഭാമക്കളെ സജ്ജരാക്കേണ്ടത് ഇന്നിന്റെ വലിയ ഒരു ആവശ്യമാണ്. 'ക്രൈസ്തവ സഭയുടെ സർവ്വ പ്രധാനമായ ചുമതലയാണ് സുവിശേഷ പ്രചരണം' എന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മപ്പെടുത്തൽ നമുക്ക് കണ്ടില്ലെന്ന് നടിച്ചുകൂടാ. സഭൈക്യവും സുവിശേഷ പ്രഘോഷണവും എന്ന മലങ്കര സഭയുടെ അടിസ്ഥാന ആശയങ്ങൾ വിസ്മരിച്ചുകൂട. നമ്മുടെ സഭയ്ക്ക് ആദിമകാല സുവിശേഷ ചൈതന്യം, തീക്ഷ്ണത, നഷ്ടപ്പെട്ടു എന്ന തിരിച്ചറിവ് പകർന്നു നൽകുന്നതിനും, നഷ്ടപ്പെട്ട സുവിശേഷ ചൈതന്യം വീണ്ടെടുക്കുന്നതിനുമായി 2011 സെപ്തംബർ 21 മുതൽ 23 വരെ നടന്ന മലങ്കര സഭയുടെ പ്രഥമ അസംബ്ലിയിൽ 'സുവിശേഷ സംഘം' എന്ന ആശയം രൂപപ്പെടുകയാണ്. സഭാഅസംബ്ലിയുടെ തീരുമാനപ്രകാരം സുവിശേഷ സംഘം സഭയിൽ രൂപീകരിക്കണമെന്ന് തീരുമാനിച്ചു

മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവയിലൂടെ മലങ്കര കത്തോലിക്കാസഭയ്ക്ക് ദൈവം നൽകിയ പുതിയ ആത്മീയ ഉണർവിന്റെ വേദിയാണ് സുവിശേഷ സംഘം. ഭൗതിക സാമ്പത്തിക സ്ഥാപന മേഖലകളിലൂടെയുള്ള ശുശ്രൂഷകൾക്ക് ഊന്നൽ നൽകുന്നതോടപ്പം വ്യക്തികളുടെയും, കുടുംബങ്ങളുടെയും, സഭയുടെയും, സമൂഹത്തിന്റെയും, ഉയർച്ചക്ക് ഊന്നൽ നൽകണം എന്ന കാഴ്ചപ്പാടിൽ ദൈവം വെളിപ്പെടുത്തിയതാണ് സുവിശേഷസംഘം. വചനകേന്ദ്രീകൃതവും വി. കുർബാന കേന്ദ്രീകൃതവുമായ ജീവിതം നയിച്ച് മാനസാന്തരത്തിന്റെ ഫലങ്ങൾ പുറപ്പെടുവിക്കുവാനുള്ള വിളിയാണിത്. 2012 ഫെബ്രുവരി മാസത്തിൽ സുവിശേഷ സംഘത്തിന്റെ സഭാതല രൂപീകരണം ആരംഭിച്ചു. സഭാതല അംഗങ്ങളുടെ രണ്ട് പരിശീലനങ്ങൾക്ക് ശേഷം രൂപതാതല സുവിശേഷസംഘം രൂപീകരിക്കുവാൻ ശ്രമങ്ങൾ ആരംഭിച്ചു. സഭയിൽ ആദ്യമായി രൂപതാ സുവിശേഷസംഘത്തിന്റെ രൂപീകരണം നടന്നത് ബത്തേരി രൂപതയിലാണ് രൂപതാസുവിശേഷസംഘത്തിന്റെ പ്രഥമ ഡയറക്ടറായി ബഹു. സെബാസ്റ്റ്യൻ ഇടയത്തച്ചനെ അഭിവന്ദ്യ പിതാവ് നിയോഗിച്ചു ഇടയത്തച്ചന്റെ നേതൃത്വത്തിൽ 2012 മെയ് 28,29,30 തീയതികളിൽ ആദ്യപരിശീലനം രൂപതാസുവിശേഷ സംഘത്തിന് നൽകി . ഒരോ മേഖലയിൽ നിന്നും തിരഞ്ഞെടുത്ത മൂന്ന് അല്മായ പ്രതിനിധികൾ (അതിലൊന്ന് വനിതാ പ്രതിനിധി) വൈദികരും സിസ്റ്റേഴ്സുമടങ്ങിയ 50 ഓളം അംഗങ്ങൾക്ക് പരിശീലനം നൽകി. ഇതിനകം 5 പരിശീലനങ്ങൾ രൂപതാതല സംഘത്തിന് നൽകിയിട്ടുണ്ട്.

രൂപതാതല സുവിശേഷസംഘ രൂപീകരണത്തിന് ശേഷം മേഖലാതല സുവിശേഷസംഘ രൂപീകരണത്തിനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു രൂപതാ ഡയറക്ടറുടെയും സഭാതല സുവിശേഷസംഘങ്ങളുടെയും നേതൃത്വത്തിൽ വിവിധ മേഖലകളിലെ ദൈവാലയങ്ങൾ സന്ദർശിച്ച് സുവിശേഷ സംഘത്തെക്കുറിച്ചും സുവിശേഷ സംഘത്തിന്റെ ആദ്ധ്യാത്മികതയെകുറിച്ച് ഇടവക ജനങ്ങളെ ബോധ്യപ്പെടുത്തി സുവിശേഷ സംഘത്തിലേക്ക് അംഗങ്ങളെ എടുക്കുവാനും, അതുവഴി മേഖലാതല സുവിശേഷ സംഘം രൂപീകരിക്കുവീനും സാധിച്ചു. ഇതിനോടകം എടക്കര, നിലമ്പൂർ, കോഴിക്കോട്, കാസർകോട്, മാനന്തവാടി എന്നീ മേഖലകളിൽ സുവിശേഷ സംഘം രൂപീകരിച്ചു അവർക്കുള്ള രണ്ട് പരിശീലനങ്ങൾക്ക് നേതൃത്വം നൽകുന്നത് സഭാതല ഡയറക്ടർ ബഹു. ആന്റണി കാക്കനാട്ടന്റെ നേതൃത്വത്തിലുള്ള ടീമാണ്

2012 സെപ്റ്റംബർ 21 ന് പത്തനംതിട്ടയിൽ നടന്ന പുനരൈക്യ വാർഷികാഘോഷ കുർബാന മദ്ധ്യേ 28 അംഗങ്ങളടങ്ങിയ സഭാതല സുവിശേഷ സംഘത്തിന് മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ കൈവപ്പ് നൽകി സഭാതല സുവിശേഷ സംഘങ്ങളായ വി. പി തോമസ്, ടി.ജി രാജു, വി.എം ബാബു എന്നിവർ ബത്തേരി രൂപതാംഗങ്ങളാണ്. ഈ കൂട്ടായ്മ ഒരു ആത്മീയ ചൈതന്യത്തിന് തുടക്കം കുറിച്ചിരിക്കുകയാണ്.

എല്ലാ മേഖലകളിലും മാസത്തിൽ ഒരു പ്രാവശ്യം സുവിശേഷ സംഘാംഗങ്ങൾ ഒരുമിച്ചുകൂടി പ്രാർത്ഥന, ധ്യാനം, പഠനം തുടങ്ങിയ ആത്മീയ പ്രവർത്തനങ്ങൾ നടത്തുന്നു. ഇടവകതല സുവിശേഷ സംഘത്തിന്റെ നേതൃത്വത്തിൽ ആഴ്ചയിലോ മാസത്തിലോ ഒരിക്കൽ, ബഹു. വികാരിയച്ചന്റെ നേതൃത്വത്തിൽ ഒരുമിച്ച്കൂടി പ്രാർത്ഥിക്കുവാൻ സാധിച്ചു വരുന്നു. രൂപതാതല വൈദികർക്കും സിസ്റ്റേഴ്സിനും സുവിശേഷസംഘത്തെകുറിച്ചുള്ള ക്ലാസുകൾ നൽകുവാൻ കഴിഞ്ഞു. രൂപതയിലെ 110 ഇടവകളിലും സുവിശേഷ സംഘം രൂപികരിക്കുന്നതിനും ഇടവകയുടെ ആത്മീയവളർച്ചക്ക് നേതൃത്വം നൽകുന്നതിനും സാധിച്ചുവരുന്നു. സുവിശേഷ സംഘാംഗങ്ങളുടെ നേതൃത്വത്തിൽ രോഗീസന്ദർശനം, മരണ

വീടുകളിലെ പ്രാത്ഥനകൾക്ക് നേതൃത്വം, പഠിക്കുന്ന കുട്ടികൾക്കായി പ്രത്യേകം പ്രാത്ഥനകൾ ഇവ അവരുടെ ഭവനങ്ങൾ സന്ദർശിച്ച് നൽകുന്നുണ്ട്. പ്രത്യേകിച്ച് എസ്.എസ്.എൽ.സി, പ്ലടു ക്ലാസുകളിൽ പഠിക്കുന്ന കുട്ടികൾക്കായി പ്രത്യേകം പ്രാത്ഥനയും നടത്തുന്നു. ഓരോ സുവിശേഷ സംഘാംഗങ്ങളും വ്യക്തിപരമായ വിശുദ്ധികരണം വഴി സഭയിലും സമൂഹത്തിലും ഇടവകയിലും ആത്മീയ നവോത്ഥാനത്തിനുള്ള പരിശ്രമങ്ങളാണ് നടത്തിവരുന്നത്. രൂപതയിൽ നടത്തിവരുന്ന കൺവൻഷനുകൾക്ക് നേതൃത്വം നൽകുന്നതിനും സുവിശേഷ സംഘത്തിന് കഴിയുന്നുണ്ട് പരിശുദ്ധ സുന്നഹദോസിന്റെ പ്രത്യേക താൽപര്യപ്രകാരം ഓരോ രൂപതയ്ക്കും ഒരു മുഴുവൻ സമയം ഡയറക്ടർ ഉണ്ടാകണമെന്നും രണ്ടു വർഷം കൊണ്ട് രുപതയിലെ മുഴുവൻ ഭവനങ്ങളും സന്ദർശിക്കണമെന്നുമുള്ള താൽപര്യ പ്രകാരം രൂപതയുടെ മുഴുവൻസമയ സുവിശേഷസംഘത്തിന്റെ ഡയറക്ടറായി ബഹു. സെബാസ്റ്റ്യൻ കീപ്പള്ളിലച്ചനെ അഭിവന്ദ്യ പിതാവ് നിയമിച്ചു. മറ്റു രൂപതകൾക്ക് മാതൃകയായി ഒരു ഡയറക്ടറെ തന്നെ ആദ്യമായി നിയോഗിച്ചത് ബത്തേരിരൂപതയാണെന്ന് നിസംശയം പറയാം. ബഹു. അച്ചന്റെ നിയമനത്തോടുകൂടി ഒരു പുത്തൻ ഉണർവ് സുവിശേഷ സംഘത്തിന് ലഭ്യമായി. സുവിശേഷസംഘത്തന്റെ നേതൃത്വത്തിലുള്ള ഭവന സന്ദർശനം 2014 ജൂൺ 21,22,23 തീയതികളിൽ എടക്കര മേഖലകളിലെ എരുമമുണ്ട ദൈവാലയത്തിൽ തുടക്കം കുറിച്ചു. സഭയിൽ ഭവനസന്ദർശനം ആദ്യമായി ആരംഭിച്ചതും ബത്തേരി രൂപതയിലാണെന്നുള്ളതും അഭിമാനത്തോടെ പങ്കുവയ്ക്കുകയാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെക്കുറിച്ചും, സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയെക്കുറിച്ചും, കുടുംബങ്ങളിൽ പങ്കുവയ്ക്കുകയും സുവിശേഷസംഘത്തിന്റെ 25 ജീവിതശൈലി പരിചയപ്പെടുത്തി ഓരോരുത്തരെയും സുവിശേഷ സംഘാഗംങ്ങൾ ആക്കുകയും ചെയ്യുന്നതുവഴി ഇടവക സുവിശേഷ സംഘത്തിന്റെ രൂപികരണമാണ് ലക്ഷ്യമിടുന്നത്. ഈ ഭവന സന്ദർശത്തെ വളരെ താൽപര്യത്തോടുകുടിയാണ് ഇടവക ജനം സ്വീകരിക്കുന്നത്. യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ച് യേശുവിന്റെ മനോഭാവങ്ങളെ ഉൾകൊണ്ട് യേശുവിന് ഹിതകരമായ ഒരുജിവിതം നയിക്കുവാൻ ഇടവക മക്കളെ സജ്ജമാക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും ഈ സന്ദർശനത്തിലൂടെ സാധിക്കുന്നു. ഭവനസന്ദർശനത്തിനു മുന്നോടിയായി സുവിശേഷ സംഘംഗങ്ങൽ സ്രോതസ്സ് ധ്യാനകേന്ദ്രത്തിൽ ബഹു. കീപ്പള്ളിലച്ചന്റെ നേതൃത്വത്തിൽ ഒത്തുചേർന്ന് വി. കുമ്പസാരം നടത്തി പ്രാർത്ഥന ഒരുക്കത്തോടുകൂടിയാണ് ഭവന സന്ദർശനത്തിനായി പോകുന്നത്. സന്ദർശന ദൈവാലയത്തിൽ രാവിലെ വിശുദ്ധബലിയിൽ സംഘങ്ങൾ ഒന്നു ചേർന്നതിനു ശേഷം, വി. കുർബാന എഴുന്നള്ളിച്ചു വച്ച് ആരാധന നടത്തി ബഹു. അച്ചൻ തലയിൽ കൈവച്ച് പ്രാർത്ഥിച്ച് സംഘാംഗങ്ങളെ ഭവനങ്ങളിലേക്ക് അയയ്ക്കുന്നു. തിരികെ ദൈവാലയത്തിൽ ഒത്തുകൂടി, സന്ദർശന സമയത്ത് കണ്ട പ്രത്യേകതകൾ പങ്കുവയ്ക്കുന്നു. എടുത്തു പറയേണ്ട കാര്യങ്ങൾ വികാരിയുടെ ശ്രദ്ധയിൽപെടുത്തുകയും ചെയ്യുന്നു. സമാപന ദിവസം ഞായറാഴ്ച, ആദിമക്രൈസ്തവ സഭാസമൂഹത്തെപ്പോലെ ദൈവജനം ദൈവാലയത്തിൽ ഒത്തുചേർന്ന് വി. കുമ്പസാരം നടത്തി, വി. കുർബാന സ്വീകരിച്ച്, സ്നേഹവിരുന്നിൽ പങ്കാളിയായി, പുതിയ ആകാശവും, പുതിയ ഭൂമിയും സൃഷ്ടിക്കുവാൻ, തീക്ഷ്ണതയിൽ മാന്ദ്യം കൂടാതെ കർത്താവിനെ ശുശ്രൂഷിക്കുവാനുള്ള ആത്മീയ സന്തോഷത്തോടുകൂടി മടങ്ങിപ്പോകുന്നു. ഇടവക ഭവനങ്ങളിൽ ഒരു ആത്മീയ ഉണർവ്വും പ്രാർത്ഥനാനുഭവവും സൃഷ്ടിക്കുവാനും ഈ സന്ദർശനം സഹായകമാകുന്നു.

രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ജോസഫ് മാർ തോമസ് പിതാവിന്റെ പ്രത്യേക പ്രോത്സാഹനവും പ്രാർത്ഥനയുമാണ് സുവിശേഷ സംഘം ബത്തേരി രൂപതയിൽ ഉണർവ്വോടുകൂടി പ്രവർത്തിക്കുവാൻ കാരണമാകുന്നത്.

ബത്തേരി രൂപതയിലെ എല്ലാ വ്യക്തികളേയും സുവിശേഷത്താൽ ജ്വലിപ്പിക്കുന്ന ആത്മീയപ്രസ്ഥാനമായി സുവിശേഷസംഘം മാറിയിട്ടുണ്ട്. സുവിശേഷ സംഘത്തെ പ്രോത്സാഹിപ്പിക്കുവാനും വളർത്തുവാനും എല്ലാ വൈദികരും അകമഴിഞ്ഞ് സഹായിക്കുന്നുണ്ട്. മലങ്കര സഭയുടെ ആരാധന ക്രമാധിഷ്ഠിത ആദ്ധ്യാത്മികതയിൽ വളർന്നുവരുന്നതിനും പശ്ചാത്തപിച്ച് മാനസാന്തരത്തിന്റെ സദ്ഫലങ്ങൾ പുറപ്പെടുവിക്കാൻ ഓരോ മലങ്കര മക്കളെയും ശക്തരാക്കുന്നതിനും അതുവഴി മലങ്കര കത്തോലിക്കാ സഭയിൽ സ്നേഹത്തിന്റെ ഒരു പുതുയുഗം ആരംഭിക്കുന്നതിനും സുവിശേഷസംഘത്തിന് കഴിയുമാറാകട്ടെ. അതിനായി നമുക്ക് ഒന്നിച്ചു ചേരാം, പ്രവർത്തിക്കാം. ഓരോ കാലയളവിലും രൂപതയുടെ പ്രവർത്തനങ്ങൾക്ക് രൂപവും ഭാവവും നൽകിയ യോഗ്യരായ ഇടയന്മാരെ നന്ദിയോടെ സ്മരിക്കാം. ആത്മനവീകരണവും, മാനവസമൂഹനവീകരണവും സാധിതമാക്കിക്കൊണ്ട് പീഠത്തിൻമേൽ വയ്ക്കപ്പെട്ട ദീപം പോലെ ഉറകെടാത്ത ഉപ്പുപോലെ മാനവചേതനയിൽ പുതിയ ആകാശവും പുതിയ ഭൂമിയും നെയ്തെടുക്കുവാൻ സർവ്വശക്തൻ സഹായിക്കട്ടെ.





കവർസ്റ്റോറി

# വികസനത്തിന് ഒരു ശ്രേയസ്സ് മാതൃക


ഫാ. ജോർജ്ജ് വെട്ടിക്കാട്ടിൽ
ഡയറക്ടർ, കേരളാ സോഷ്യൽ സർവ്വീസ് ഫോറം
മുൻ ഡയറക്ടർ, ശ്രേയസ്, ബത്തേരി


സുവിശേഷമൂല്യങ്ങളിൽ അധിഷ്ഠിതമായ ഒരു നവസമൂഹനിർമ്മിതി എന്ന ദർശനവുമായി 1979-ൽ ബത്തേരി രൂപതയുടെ സാമൂഹിക വികസന പ്രസ്ഥാനമായ ശ്രേയസ്സ് സ്ഥാപിതമായി. പാർശ്വവൽക്കരിക്കപ്പെട്ട ഒരു ജനസമൂഹത്തിന് ദൈവത്തിന്റെ സ്നേഹവും കരുണയും സംരക്ഷണവും പ്രത്യാശയും നൽകി ദൈവം ഇന്നും നമ്മോടുകൂടെ ജിവിക്കുന്നുവെന്ന് ശ്രേയസ്സ് അതിന്റെ വിവിധങ്ങളായ ശുശ്രൂഷാമേഖലകളിലൂടെ അനുഭവവേദ്യമാക്കികൊണ്ടിരിക്കുന്നു. മനുഷ്യകുലം മുഴുവനും ഒരു ഈശ്വരന്റെ മക്കളാണെന്നും അതിനാൽതന്നെ സഹോദരീസഹോദരൻമാരാണെന്നും ആവശ്യങ്ങളിൽ പരസ്പരം പങ്കുവെയ്ക്കുന്ന ഒരു സ്നേഹസമൂഹമായി വളരേണ്ടവരാണെന്നും ബത്തേരിരൂപത ശ്രേയസ്സെന്ന മഹാപ്രസ്ഥാനത്തിലൂടെ നൽകുന്ന ദർശനം രൂപതയെയും ശ്രേയസ്സിനെയും എന്നും വേറിട്ടുനിർത്തുന്നു. രൂപതാതിർത്തിക്കുള്ളിലെ അൻപതിനായിരത്തോളം കുടുംബങ്ങളുമായി നേരിട്ട് ബന്ധപ്പെട്ട് അവരുടെ സർവ്വതോന്മുഖമായ പുരോഗതിയെ ലക്ഷ്യംവച്ചുകൊണ്ട് കർമ്മവീഥികളിൽ നാൾക്കുനാൾ മുന്നേറിക്കൊണ്ടിരിക്കുന്ന ശ്രേയസ്സ് സഭയ്ക്കും സമൂഹത്തിനും അഭിമാനമായി നിലകൊള്ളുന്നു.

### ദൈവനിയോഗിതമായ നേതൃത്വം

ശ്രേയസ്സിന്റെ ചരിത്രം പഠിക്കുമ്പോൾ ഈ പ്രസ്ഥാനത്തിന് ആത്മീയ നേതൃത്വം നൽകിയ യുഗപ്രഭാവരായ ആത്മീയ ആചാര്യന്മാരെ സ്മരിക്കാതിരിക്കാനാവില്ല. രൂപതയുടെ പ്രഥമ മെത്രാപ്പോലീത്ത അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് പിതാവിനാൽ സുശക്തമായ അടിസ്ഥാനമിട്ട് ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവിലൂടെ വളർന്ന് ഇന്ന് അഭിവന്ദ്യ ജോസഫ് മാർ തോമസ് മെത്രാപ്പോലീത്തവരെ എത്തിനിൽക്കുന്ന അനുഗ്രഹീത നേതൃത്വം ശ്രേയസ്സിന് ഊടും പാവും നൽകി സംരക്ഷിച്ചുവരുന്നു. ഈ ആത്മീയ ആചാര്യന്മാരുടെ സാമൂഹികവികസന ദർശനങ്ങളിലൂന്നിയാണ് ശ്രേയസ്സ് ഇന്നും സമൂഹ നിർമ്മിതിയിൽ പങ്കാളികളാകുന്നത്. ശ്രേയസ്സ് പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ച വൈദികരും പ്രവർത്തകരും രാത്രികളെ പകലാക്കിക്കൊണ്ട് കഠിനാധ്വാനത്തിലൂടെ പാവങ്ങളോട് പക്ഷം ചേർന്നുനിന്നുകൊണ്ട് അവരെ വികസനത്തിന്റെ ഉടമകളും പങ്കാളികളുമാക്കി ഒരു മാതൃകാസ്ഥാപനമായി ശ്രേയസ്സിനെ കൃത്യമായ ദിശാബോധത്തിൽ വളർത്തി.

SHREYAS

### കുടുംബ കേന്ദ്രീകൃതമായ വികസന സമീപനം

സഭയുടെയും സമൂഹത്തിന്റെയും അടിസ്ഥാന ഘടകമായ കുടുംബത്തെ കേന്ദ്രീകരിച്ചുള്ള വികസന ഇടപെടലുകളാണ് ശ്രേയസ്സ് നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. കുട്ടികളുടെ അയൽക്കൂട്ടം, യുവജനങ്ങളുടെ അയൽക്കൂട്ടം, സ്ത്രീകളുടെയും പുരുഷൻമാരുടെയും അയൽക്കൂട്ടം, വയോജനങ്ങളുടെ അയൽക്കൂട്ടം എന്നിവ രൂപീകരിച്ച് ഓരോ തലത്തിലും, പ്രായത്തിലും ഉള്ളവരുടെ അറിവും അനുഭവങ്ങളും വിഭവങ്ങളും സമാഹരിച്ച് സമൂഹ നന്മയ്ക്കായും രാഷ്ട്ര പുരോഗതിക്കായും ശ്രേയസ്സ് യത്നിച്ചുകൊണ്ടിരിക്കുന്നു. വിദ്യാഭ്യാസം, കല, ആരോഗ്യം, സാമ്പത്തികം, മൂല്യാധിഷ്ഠിത ജീവിതം തുടങ്ങിയ സമസ്ത മേഖലകളിലുമുള്ള ശ്രേയസ്സിന്റെ ഇടപെടലുകൾ കുടുംബങ്ങളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൈപിടിച്ചുയർത്താൻ സഹായിച്ചിട്ടുണ്ട്.

### ഗ്രാമനിർമ്മിതി പ്രവർത്തനങ്ങളിൽ ശ്രേയസ്സിന്റെ പങ്ക്.

ഗ്രാമ പുനർനിർമ്മാണ പ്രവർത്തനങ്ങളിൽ ശ്രേയസ്സിന്റെ പങ്ക് നിസ്തുലമാണ്. റോഡ് നിർമ്മാണം, കിണർ നിർമ്മാണം, കുളങ്ങളുടെ നവീകരണം, ശുചീകരണ പ്രവർത്തനങ്ങൾ, കമ്മ്യൂണിറ്റി ഹാളുകളുടെ നിർമ്മാണം എന്നിവയെല്ലാം ഇതിന് മകുടോദാഹരണങ്ങളാണ്. സേവ് എ ഫാമിലി പ്ലാനിന്റെ കുടുംബ വികസന പദ്ധതിയിലൂടെ പാർശ്വവൽക്കരിക്കപ്പെട്ട നാലായിരത്തിലധികം കുടുംബങ്ങളെ വികസനത്തിന്റെ മുഖ്യധാരയിലേക്ക് കൈപിടിച്ചുയർത്തുന്നതിന് ശ്രേയസ്സിന് സാധിച്ചിട്ടുണ്ട്. അംഗവൈകല്യമുള്ളവരെ സാമൂഹ്യാധിഷ്ഠിത പുനരധിവാസ പരിപാടിയിലൂടെ സമഗ്രവികസനത്തിലേക്ക് നയിക്കുന്നതിനും ശ്രേയസ്സ് പ്രവർത്തിച്ചുവരുന്നു. മെഡിക്കൽ ക്യാമ്പുകൾ. ആരോഗ്യ ബോധവൽക്കരണ പ്രവർത്തനങ്ങൾ എന്നിവയിലൂടെ സമൂഹത്തിലെ താഴെത്തട്ടിലുള്ളവർക്കും ആദിവാസി സമൂഹത്തിനും ആരോഗ്യമേഖലയിൽ ഒട്ടേറെ




മുന്നേറാൻ സാധിച്ചു. ദിനാചരണങ്ങളിലൂടെ വിവിധ വിഷയങ്ങളെക്കുറിച്ച് കുട്ടികൾ മുതൽ മുതിർന്നവർ വരെ അംഗങ്ങളായുള്ള വിവിധ ജനകീയ സംഘടനകൾക്ക് അവബോധം സൃഷ്ടിക്കുന്നതിനും ശ്രേയസ്സിന് സാധിച്ചിട്ടുണ്ട്. ഗ്രാമോൽസവങ്ങൾ, കാർഷിക മേളകൾ എന്നിവയെല്ലാം ജനങ്ങൾക്ക് ഒത്തുകൂടുന്നതിനും ചർച്ചചെയ്യുന്നതിനും ഉള്ള വേദികളായി മാറ്റുന്നതിന് സാധിച്ചുവെന്നതും ശ്രേയസ്സിന്റെ എടുത്തുപറയത്തക്ക നേട്ടമാണ്.

### വികേന്ദ്രീകൃതവും പങ്കാളിത്താധിഷ്ഠിതവുമായ സമീപനം

വികേന്ദ്രീകൃതവും പങ്കാളിത്താധിഷ്ഠിതവുമായ സമീപനരീതി ഒരു ശ്രേയസ്സ് മാതൃകയാണ്. അയൽക്കൂട്ടം, യൂണിറ്റ്, മേഖല, കേന്ദ്രം എന്നീ നാല് തലങ്ങളിലൂടെ ജനകീയ സംവിധാനങ്ങൾ രൂപീകരിച്ച് കർമ്മനിരതരായ നേതൃത്വനിരയെ വളർത്തി ജനപങ്കാളിത്തം ഉറപ്പുവരുത്തി കൃത്യമായ പഠനം, വിശകലനം, ആസൂത്രണം, നിർവ്വഹണം, ഗതിനിയന്ത്രണം എന്നീ മാർഗ്ഗങ്ങളിലൂടെ പ്രവർത്തനങ്ങൾ നടപ്പിലാക്കുന്നതുവഴി ലക്ഷ്യം കൈവരിക്കുന്നതിനും പദ്ധതികൾ വിജയിപ്പിക്കുന്നതിനും നല്ല ഭരണ സംവിധാനം സൃഷ്ടിക്കുന്നതിനും സഹായകരമായിവരുന്നു. ഇടവക ദൈവാലയങ്ങൾ കേന്ദ്രീകരിച്ചുള്ള പ്രവർത്തന സംവിധാനം വിശ്വാസ്യത വർദ്ധിപ്പിക്കുന്നതോടൊപ്പം ക്രൈസ്തവ സാക്ഷ്യം കൂടിയാണ്. പ്രാർത്ഥനയും പ്രവർത്തനവും ഇടവകകളുടെ മുഖമുദ്രയാണ്.

### ഗിരിജന വികസന പ്രവർത്തനം

വയനാട് ജില്ലയിലെ മണ്ണിന്റെ മക്കളായ ഗിരിജന വിഭാഗങ്ങളുടെ ഉന്നമനത്തിന് ശ്രേയസ്സ് എന്നും പ്രതിജ്ഞാബദ്ധമാണ്. പ്രധാനമായും പണിയ, കാട്ടുനായ്ക, ഊരാളി, കുറുമ, വിഭാഗങ്ങളോട് ചേർന്നുനിന്ന് അവരുടെ സംസ്കാരവും പൈതൃകവും കാത്തുസൂക്ഷിക്കുന്നതിനും എന്നും ചൂഷണത്തിനും പീഢനത്തിനും ഇരയായിക്കൊണ്ടിരിക്കുന്ന ആദിവാസി സഹോദരങ്ങളുടെ അവകാശങ്ങൾ നേടിയെടുക്കുന്നതിനും തനതായ ഗോത്രകലകളുടെ പരിപോഷണം, പരമ്പരാഗത ചികിൽസാരീതികളുടെ പരിപോഷണം, പരമ്പരാഗത കൃഷിരീതികളുടെ സംരക്ഷണം, മുതലായവ പ്രധാന പ്രവർത്തനങ്ങളാണ്. സമൂഹത്തിന്റ മുഖ്യധാരയിലേക്ക് ആദിവാസികളെ എത്തിക്കുവാൻ വിദ്യാഭ്യാസത്തിലൂടെ മാത്രമെ സാധിക്കൂ എന്ന തിരിച്ചറിവ് ഈ മേഖലയിൽ കൂടുതൽ ശ്രദ്ധിക്കുവാൻ ശ്രേയസ്സിനെ നിർബന്ധിതമാക്കി. സ്വയം വിമർശനാത്മകാവബോധം ആർജ്ജിച്ചെടുത്തുകൊണ്ട് ആദിവാസികൾ തന്നെ നേതൃത്വം ഏറ്റെടുത്ത് പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് അവരെ പ്രാപ്തരാക്കുക എന്ന ലക്ഷ്യസാക്ഷാത്കരണത്തിന്റെ പാതയിലാണ് ഇന്ന് ശ്രേയസ്സ്.

### കൃഷിയും പരിസ്ഥിതിയും

ശ്രേയസ്സിന്റെ പങ്കാളി കുടുംബങ്ങളിൽ ഭൂരിഭാഗം വരുന്ന ചെറുകിട കർഷകരിലൂടെ കൃഷിയുടെയും പരിസ്ഥിതിയുടെയും പരിപോഷണവും സംരക്ഷണവും സാധ്യമാകുന്നു. അന്നദാതാക്കളായ കർഷകനാണ് നാടിന്റെ നട്ടെല്ല് എന്ന തിരിച്ചറിവോടെയാണ് ശ്രേയസ്സ് ഈ മേഖലയിൽ പ്രവർത്തിക്കുന്നത്. മനുഷ്യനെ മറന്നുകൊണ്ടുള്ള പരിസ്ഥിതി സംരക്ഷണവും പരിസ്ഥിതിയെ മറന്നുകൊണ്ടുള്ള വികസനവും ഹാനികരമാണെന്നുള്ള തിരിച്ചറിവ് പരിസ്ഥിതി സംരക്ഷണത്തിലൂടെ മാനവപുരോഗതി കൈവരിക്കാൻ ശ്രേയസ്സിനെ നിർബന്ധിതമാക്കുന്നു. ആധുനിക ഭക്ഷ്യസംസ്കാരം രോഗഗ്രസ്ഥമായ ഒരു തലമുറയെയാണ് സൃഷ്ടിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ടുതന്നെ വിഷവിമുക്ത ഭക്ഷണം, നമ്മുടെ ഭക്ഷണം നമ്മുടെ വീട്ടുമുറ്റത്ത് എന്നീ ആശയങ്ങളിൽ ഊന്നിക്കൊണ്ട് ഭക്ഷ്യസുരക്ഷാ പ്രവർത്തനങ്ങളുമായി ഭക്ഷ്യമേഖലയുടെ സ്വയംപര്യാപ്തതക്കായി ജൈവകൃഷിരീതികളും തനതായ വിത്തിനങ്ങളുടെ സംരക്ഷണവും നൂതനകൃഷിരീതികളും അവലംബിച്ച് കേരളത്തിന്റെ പരമ്പരാഗത കൃഷിരീതിയായ കുടുംബകൃഷി (ഫാമിലി ഫാമിംഗ്) ശ്രേയസ്സ് നടപ്പിലാക്കിവരുന്നു. സുസ്ഥിരകൃഷിയാണ് ശ്രേയസ്സ് പ്രോൽസാഹിപ്പിച്ചുകൊണ്ടിരിക്കുന്നത്.

### വികസന സമീപനങ്ങൾ

പ്രാരംഭദിശയിൽ ഉദാരത്വ സമീപനത്തോടെ (Charity Approach) തുടങ്ങി പിന്നീട് ക്ഷേമ സമീപനം (Welfare Approach), തൊഴിൽ/വൈശിഷ്ട്യപരമായ സമീപനം (Professional Approach) എന്നി സമീപനങ്ങളിലൂടെ കടന്ന് ശ്രേയസ്സ് ഇന്ന് എത്തിനിൽക്കുന്നത് വികസന സമീപനത്തിലാണ് (Developmental Appraoch). ജനങ്ങളുടെ ആവശ്യാനുസൃത ഇടപെടലും (Need Based) അവകാശാധിഷ്ഠിത സമീപനവും (Rights Based) ജനമുന്നേറ്റവും (People's Movement) സാധ്യമാക്കുന്ന രീതിയിലാണ് കാലാനുസൃതമായി ശ്രേയസ്സ് പടിപടി




യായി എത്തിനിൽക്കുന്നത്. ഇടപെടുന്ന സമസ്ഥ മേഖലകളിലും വികസനമാതൃകകൾ ( Development Models) സൃഷ്ടിച്ച് അവ ആലേഖനം (Documentation) ചെയ്യുന്നതിലൂടെ ഒരു നൂതന വികസന ചരിത്രം ശ്രേയസ്സ് നിർമ്മിച്ചുകൊണ്ടിരിക്കുകയാണ്. ഇതോടൊപ്പം ഒരു പഠന ഗവേഷണ സ്ഥാപനമായും ശ്രേയസ്സ് വളർന്നിട്ടുണ്ട്. നല്ല നേതൃത്വരൂപീകരണം വഴിയായി സമൂഹത്തിൽ സദ്ഭരണം ഉറപ്പുവരുത്തുന്നതിനും ശ്രേയസ്സ് ശ്രമിച്ചുവരുന്നു. സ്വയംതൊഴിൽ പരിശീലനം, ചെറുകിടസംരംഭങ്ങൾ, മൂല്യവർധിത ഉൽപന്നങ്ങൾ തുടങ്ങിയ പ്രവർത്തനങ്ങളിലൂടെയെല്ലാം സാമ്പത്തിക പുരോഗതി കൈവരിക്കുന്നതിന് ശ്രേയസ്സ് കുടുംബാംഗങ്ങൾക്ക് സാധിക്കുന്നു. എല്ലാവർക്കും തൊഴിൽ, എല്ലാവർക്കും വരുമാനം എന്ന ആപ്തവാക്യത്തോടെയാണ് ശ്രേയസ്സ് നിലവിൽ വികസനപ്രവർത്തനങ്ങൾ ആവിഷ്കരിച്ച് നടപ്പിലാക്കിവരുന്നത്. സ്വാശ്രയനിധി പ്രവർത്തനങ്ങളിലൂടെ പ്രാദേശിക വിഭവസമാഹരണം നടത്തി ഒരു വർഷം മുപ്പതുകോടിയോളം രൂപ വിവിധ പദ്ധതികൾക്കായി വിനിയോഗിക്കുന്നതിലൂടെ വിദ്യാഭ്യാസം, ആരോഗ്യം. വിവാഹം, വനനിർമാണം, കൃഷി, സ്വയംതൊഴിൽകണ്ടെത്തൽ, സംരംഭകത്വവികസനം തുടങ്ങിയ സമസ്തമേഖലകളിലും പുരോഗതികൈവരിക്കുവാനും സമൂഹത്തെ വികസനത്തിന്റെ പാതയിലെത്തിക്കുവാനും സാധിക്കുന്നത് അഭിമാനകരമായ നേട്ടങ്ങളമാണ്. ഇതിലൂടെ ജനങ്ങളെ സാമ്പത്തിക സാക്ഷരരാക്കുന്നതിനും തിരിച്ചടവ് സംസ്ക്കാരം രൂപപ്പെടുത്തുന്നതിനും സാധ്യമായി. എന്നും കുട്ടികളുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതോടൊപ്പം വനിതകളെ വികസനത്തിന്റെ മുഖ്യധാരയിലെത്തിക്കുന്നതിനും ശ്രേയസ്സ് നിലകൊണ്ടിട്ടുണ്ട്. നിലവിലുള്ള വികസന സാഹചര്യത്തിൽ ഇൻഷൂറൻസ് ഒരു സംസ്കാരമായി രൂപപ്പെടുത്തുന്നതിനും ശ്രേയസ്സ് ഏറെ ശ്രദ്ധ ചെലുത്തിയിട്ടുണ്ട്. മനുഷവിഭവവികസനം, സ്ത്രീ വികസനം, ധനവിനിമയം, പരിസ്ഥിതി സംരക്ഷണം, കൃഷി വികസനം എന്നീ മേഖലകളിൽ തയ്യാറാക്കിയിട്ടുള്ള പോളിസിയിലധിഷ്ഠിതമായിട്ടുള്ള പ്രവർത്തനങ്ങൾ ശ്രേയസ്സിന്റെ വികസന സംസ്കാരത്തിന്റെ ഭാഗമാണ്.

**മുമ്പോട്ടുള്ള പ്രയാണം**

ഠനാളിതുവരെ പദ്ധതികൾ ഏറ്റെടുത്ത് നടപ്പിലാക്കുന്ന നിർവ്വഹണ ദൗത്യത്തിലായിരുന്നു (Implementation Role) ശ്രേയസ്സ് . എന്നാൽ ഫണ്ടിംഗ് ഏജൻസികളെല്ലാം കേരളത്തിൽ നിന്നും പിന്മാറിക്കൊണ്ടിരിക്കുന്ന ഈ കാലയളവിൽ നമ്മുടെ സമൂഹത്തിൽതന്നെയുള്ള ധാരാളം ജനോൻമുഖമായ വികസന പദ്ധതികളും പരിപാടികളും വിഭവങ്ങളും നേടിയെടുക്കുന്നതിന് ജനത്തെ ശക്തീകരിച്ചുകൊണ്ട് മാർഗ്ഗദർശനം നൽകുന്ന (Facilitation Role) പ്രചോദകരായിട്ടാണ് ശ്രേയസ്സ് മാറിക്കൊണ്ടിരിക്കുന്നത്. പ്രാദേശികമായി വിഭവ സമാഹരണം നടത്തി സാമൂഹിക വികസന മേഖലകളിൽ അറിവ് വിൽക്കുന്ന സ്ഥാപനമായും ശ്രേയസ്സ് ഇന്ന് വർത്തിക്കുന്നു.

**ഉപസംഹാരം**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ യശസ്സിന് നിദാനമായി നിലകൊള്ളുന്ന ഈ സാമൂഹിക വികസന പ്രസ്ഥാനം രൂപതാംഗങ്ങളെ മാത്രമല്ല പൊതുജനസമൂഹത്തെയുംകൂടി സഭയോട് ചേർത്തുനിർത്തുന്നു. പുനരൈക്യ ശ്രമങ്ങളെ പരിപോഷിപ്പിക്കുന്നതിനും പുതിയ ദൈവാലയങ്ങൾ ആരംഭിക്കുന്നതിനും ശ്രേയസ്സും ശ്രേയസ്സ് സംവിധാനങ്ങളും നിർണ്ണായകമായ പങ്ക് നിർവ്വഹിച്ചിട്ടുണ്ട്. സഭയുടെ സാമൂഹികദർശനം കാലാനുസൃതമായി നടപ്പിലാക്കുന്നതിനും കുടിയേറ്റജനതയുടെ സ്വപ്നസാക്ഷാത്കാരത്തിനുള്ള വേദിയായും സാമൂഹിക പ്രതിബദ്ധതയുള്ള ഒരു ജനസമൂഹത്തെ വാർത്തെടുക്കുന്നതിനും ശ്രേയസ്സ് എന്ന വികസനമാതൃകാ സ്ഥാപനം എന്നും നിലനിൽക്കും.






കവർസ്റ്റോറി

# ഭദ്രാസനത്തോടൊപ്പം വളർന്ന ദൈവജനം

**വി. പി. തോമസ് വെട്ടിക്കാട്ടിൽ**
സുൽത്താൻ ബത്തേരി



പൂർവ്വ പിതാക്കന്മാരുടെ ത്യാഗോജ്ജ്വലമായ ജീവിതത്തിലൂടെ രൂപം കൊണ്ട അനുഗ്രഹീതമായ പുതുതലമുറയാണ് ഇന്ന് മലബാർ പ്രദേശങ്ങളിൽ അധിവസിക്കുന്നത്. കേരളത്തിന്റെ തെക്കൻ ദേശങ്ങളിൽ നിന്നും ഉറ്റവരെയും ഉടയവരെയും ഉപേക്ഷിച്ച് ജീവിത മാർഗ്ഗം തേടി കുടിയേറിപ്പാർത്ത ഒരു ജനത. കാട്ടുപ്രദേശങ്ങൾ കയ്യേറി വന്യമൃഗങ്ങളോടും പകർച്ചവ്യാധികളോടും പട്ടിണിയോടും, കാലാവസ്ഥയോടും പടവെട്ടി മനുഷ്യയോഗ്യമായ ഒരു ദേശം സൃഷ്ടിച്ചെടുത്തു. ഒന്നുമില്ലായ്മയിൽ നിന്നും കഠിനാദ്ധ്വാനത്തിലൂടെ ഒരു കർഷക ജനത രൂപംകൊണ്ടു. സമൃദ്ധമായി വിളവുകൾ നൽകി ദൈവം ഈ ജനതയെ അനുഗ്രഹിച്ചു. എങ്കിലും പുതിയ ദേശത്ത് ദൈവാരാധനക്കായി ദേവാലയമോ പുരോഹിതരോ കുറവായിരുന്നു. കാടുകൾ താണ്ടി, ദൂരെ സ്ഥലങ്ങളിൽപോയി ആരാധാനയിൽ പങ്കെടുക്കുകയും ആത്മീയ നിറവിൽ വളരുകയും ചെയ്തു. തങ്ങളുടെ കുഞ്ഞുങ്ങൾക്ക് ദൈവവിശ്വാസത്തിൽ ആഴപ്പെടുന്നതിന് ആവശ്യമായ ബോധനം നൽകാൻ കഴിയാത്തതിന്റെ വേദനയും അക്ഷരാഭ്യാസം നേടുന്നതിന് പള്ളിക്കൂടങ്ങൾ ഇല്ലാത്തതിന്റെ വിഷമവും വല്ലാതെ അലട്ടിയിരുന്നു. ഈ ഒരു സാഹചര്യത്തിലാണ് തിരുവല്ല മലങ്കര കത്തോലിക്കാ രൂപതയിൽ നിന്നും മിഷൻ പ്രവർത്തനത്തിനായി ശ്രേഷ്ഠ വൈദികർ ഈ പ്രദേശങ്ങളിലേക്ക് കടന്നു വന്നത്. പുനരൈക്യത്തിന്റെ സന്ദേശം പ്രചരിപ്പിച്ച വൈദികരുടെ കൂടെ അല്മായ സഹോദരങ്ങളും ചേർന്നു. നാലും അഞ്ചും കുടുംബങ്ങൾ ഉൾക്കൊള്ളുന്ന ചെറിയ കൂട്ടായ്മ ശാക്തീകരിക്കപ്പെടുകയും ചെയ്തു വന്ദ്യ വൈദികരോടൊപ്പം നമ്മുടെ പൂർവ്വ പിതാക്കന്മാരും അതീവ തീക്ഷണതയോടെ സഭയുടെ കെട്ടുപണിയിൽ പങ്കുകൊണ്ടു. തിരുവല്ല രൂപതയുടെ കീഴിൽ കാസർകോട്, കണ്ണൂർ, വയനാട്, കോഴിക്കോട്, മലപ്പുറം, തമിഴ്നാട്ടിലെ നീലഗിരി ജില്ലകളിലും കർണ്ണാടകയിലെ സൗത്ത് കാനറ ജില്ലകളിലും ദേവാലയങ്ങൾ ഉയർത്തപ്പെട്ടു.

1978-ൽ തിരുവല്ല രൂപത വിഭജിച്ച് ബത്തേരി രൂപത നിലവിൽ വന്നതോടെ ഭദ്രാസനത്തിന്റെ വളർച്ച ത്വരിതഗതിയിലായി. ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് ബാവാ തിരുമനസ്സിന്റെ ദർശനങ്ങൾക്കൊത്തവണ്ണം ഒരു രൂപതയും ദൈവജനവും വാർത്തെടുക്കപ്പെട്ടു. ദൈവജനമെന്നതുകൊണ്ട് മലങ്കര കത്തോലിക്കാവിശ്വാസം ഏറ്റുപറയുന്നവർ മാത്രമല്ല, ദൈവമക്കളായ എല്ലാവരും ദൈവജനത്തിൽ ഉൾപ്പെടുന്നു. ഇക്കാരണത്താൽ ദൈവജനശുശ്രൂഷ എല്ലാ മനുഷ്യർക്കും വേണ്ടി ഉള്ളതാണ് എന്ന ബോധ്യം ബാവ തിരുമനസ്സിലൂടെ ജനഹൃദയങ്ങളിൽ രൂപപ്പെട്ടു. വിശാലമായ ദൈവമനുഷ്യ ദർശനങ്ങളുടെ ബഹിർസ്ഫുരണമാണ് ഇവിടെ നിഴലിച്ചത്. സാമൂഹ്യ വിദ്യാഭ്യാസ ആതുര ശുശ്രൂഷാവേളകളിലും ഈ ദർശനം നിഴലിച്ചിരുന്നു. രൂപതക്ക് അടിസ്ഥാന സൗകര്യങ്ങളോ മറ്റ് വിഭവങ്ങളോ ഇല്ലാത്ത സാഹചര്യമുണ്ടായിരുന്ന നാളുകളിൽ ഒന്നുമില്ലായ്മയിൽ നിന്നുള്ള ഒരുപടുത്തുയർത്തൽ വന്ദ്യ പിതാവിന്റെ നേതൃത്വത്തിൽ ഇവിടെ സംജാതമായത് ദർശിക്കാനാകും. നിരന്തരമായ പ്രാർത്ഥനയും അടിയുറച്ച ദൈവാശ്രയവും കൈമുതലായിരുന്നത് വികാസപരിണാമങ്ങൾക്ക് ആക്കം കൂട്ടി.

മനുഷ്യന്റെ സമഗ്രവികസനം സ്വപ്നം കണ്ടുള്ള പ്രയാണമായിരുന്നു രൂപതക്കുണ്ടായിരുന്നത്. സാമൂഹ്യപ്രവർത്തനങ്ങൾക്ക് പ്രാധാന്യം നൽകിയിരുന്ന ബാവാ തിരുമനസ്സ് സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങളെ അജപാലന ശ്രുശുഷാ ധർമ്മത്തിൽ നിന്നും മാറ്റി നിർത്തിയിരുന്നില്ല. അജപാലന ശുശ്രൂഷ മനുഷ്യന്റെ സമഗ്രമായ വികാസത്തിനു വേണ്ടിയാണെന്നുള്ള ഒരു ബോധ്യം ദൈവജനത്തിൽ രൂപപ്പെട്ടു. സ്വന്തം വിശപ്പിനോടുള്ള പ്രതികരണം ഭൗതീകതയാണെന്നും അപരന്റെ വിശപ്പ് അറിയുകയും അതിനോട് പ്രതികരിക്കുകയും ചെയ്യുന്നത് ആത്മീകതയുടെ തുടക്കമാണെന്നുമുള്ള ദർശനം ദൈവജനത്തിൽ രൂപപ്പെട്ടു. മലങ്കര കത്തോലിക്കാ സഭ പൊതുജനങ്ങളുടെ സ്വന്തമെന്ന് ബത്തേരി രൂപത പഠിപ്പിച്ചു. സഭ എങ്ങനെയായിരിക്കണമെന്നും എത്രമാത്രം വിശാലമായിരിക്കണമെന്നും ദൈവജനത്തിന് ബോദ്ധ്യമായി. അസമത്വത്തിന്റേയും ചൂഷണത്തിന്റെയും നീണ്ട ചരിത്രം സൂക്ഷിക്കുന്ന നാട്, വികസനത്തിന്റെ പന്ഥാവിൽ നിന്ന് അകറ്റി നിർത്തപ്പെട്ട ജനം അവരുടെ പുനരധിവാസത്തിനും സ്വാതന്ത്ര്യത്തിനുമായി ഉചിതമായ കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്ന ഒരു

പ്രസ്ഥാനമായി സാമൂഹിസേവന രംഗം കാൽവെയ്പ് നടത്തിയതോടെ വികസനത്തിന് ശംഖൊലി മുഴങ്ങി. തുടർച്ചയായ ചർച്ചകളുടെയും, സംവാദങ്ങളുടേയും, അന്വേഷണങ്ങളുടേയും നാളുകൾക്ക് തുടക്കം കുറിച്ചു. ദിനങ്ങൾ കടന്നുപോകവെ ചിന്തകളും അനുഭവങ്ങളും കണ്ടെത്തലുകളും കർമ്മപദ്ധതികളുടെ വിത്തുപാകി. യുവജന പരിശീലനങ്ങൾ, ആദിവാസി ക്ഷേമം, സാമൂഹ്യാരോഗ്യ വികസനം, സാമ്പത്തികോന്നമനം, ജനകീയ വിദ്യാഭ്യാസം, കാർഷിക സാങ്കേതിക വിദ്യാഭ്യാസ കൈമാറ്റം, മാതൃകാ കൃഷിത്തോട്ടങ്ങൾ, കൃഷി പരിശീലനം തുടങ്ങിയ വികസന പദ്ധതികൾ രൂപംകൊണ്ടു.

'നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക' എന്ന കർത്താവിന്റെ കല്പന അന്വർത്ഥമാക്കുന്ന തരത്തിൽ ആത്മീക, സാമൂഹിക, സാംസ്ക്കാരിക, വിദ്യാഭ്യാസ, രാഷ്ട്രീയ രംഗങ്ങളിൽ നാം വ്യാപരിക്കുകയുണ്ടായി. യേശുവിന്റെ സ്നേഹവും ത്യാഗവും പങ്കുവെക്കുകയായിരുന്നു എല്ലാ തലങ്ങളിലും. പട്ടിണി കിടക്കുന്നവർക്ക് അപ്പമായും, തൊഴിലില്ലാത്തവർക്ക് തൊഴിലായും, ഭവനമില്ലാത്തവർക്ക് ഭവനമായും, വിദ്യാഭ്യാസമില്ലാത്തവർക്ക് വിദ്യാഭ്യാസമായും, വസ്ത്രമില്ലാത്തവർക്ക് വസ്ത്രമായും സേവന മണ്ഡലങ്ങൾ മാറിയത് യേശുവിന്റെ സ്നേഹം പങ്കുവെക്കലായിരുന്നു. ബത്തേരി രൂപതയിലെ ഇടവകകൾ പ്രാർത്ഥനാ കേന്ദ്രങ്ങളും വികസന കേന്ദ്രങ്ങളുമായിരുന്നു. കൂട്ടായ്മയിലൂടെ, പങ്കാളിത്തത്തിലൂടെ വികസനം സ്വപ്നം കണ്ടു. പദ്ധതികൾ തയ്യാറാക്കി അവ നടപ്പിൽ വരുത്തുകയും സർവ്വ ജനവും വികാസ പരിണാമങ്ങളിൽ പങ്കാളികളുമായി.

ഏതൊരു പ്രസ്ഥാനത്തിന്റേയും ഉയർച്ചക്ക് ടീം സ്പിരിറ്റ് അനിവാര്യമാണ്. പരസ്പരം പ്രോത്സാഹിപ്പിക്കുന്ന തിരുത്തുകയും പിന്തുണക്കുകയും ചെയ്യുന്ന കൂട്ടായ്മ ബത്തേരിയുടെ മുഖമുദ്രയായി. ഭൗതീകതയും അദ്ധ്യാത്മികതയും രണ്ടല്ല ഒരു നാണയത്തിന്റെ രണ്ട് വശങ്ങളാണെന്നുമുള്ള കാഴ്ചപ്പാട് വന്ദ്യ സിറിൽ തിരുമേനി ദൈവജനത്തെ അഭ്യസിപ്പിച്ചിരുന്നു.

സാമൂഹ്യനിർമ്മിതിയിൽ അക്ഷരത്തിന്റെ അനന്യത തിരിച്ചറിഞ്ഞ് ഊന്നൽ നൽകുവാൻ മലങ്കരസഭ കേരളത്തിനു നൽകിയ സംഭാവന എത്രയോ ശ്രേഷ്ഠം. അതിലൂടെ ആയിരക്കണക്കിനു നിലവാരമുള്ള കുടുംബങ്ങളുണ്ടായി. വിദ്യാഭ്യാസത്തിലൂടെ വിമോചനം എന്നത് അന്വർത്ഥമാക്കുന്ന രീതിയിൽ സ്ഥാപനങ്ങൾ പടുത്തുയർത്തതിലൂടെ ദൈവജനത്തിന് വളരാനുള്ള പന്ഥാവും തുറവിയും ഉണ്ടായി. മികവുറ്റ സ്ഥാപനങ്ങളുടെ നിർമ്മിതി ഈ രംഗത്ത് വികാസപരിണാമത്തിന് തുടക്കം കുറിച്ചു. വയനാട്ടിൽ ആദ്യം സ്ഥാപിതമായ ബത്തേരി സെന്റ് ജോസഫ് ഇംഗ്ലീഷ് ഹൈസ്ക്കൂൾ, പഴശ്ശിരാജ കോളേജ് എന്നിവയൊക്കെ കാഴ്ച്ചപ്പാടുകളെ മാറ്റി മറിക്കുവാൻ സഹായകമായി. എല്ലാവർക്കും മെച്ചപ്പെട്ട വിദ്യാഭ്യാസം എന്നതോടൊപ്പം വിദ്യാഭ്യാസം ഗ്രാമപ്രദേശങ്ങളിലെത്തിക്കുന്ന സാഹചര്യവും രൂപപ്പെട്ടു. സാങ്കേതിക വിദ്യാഭ്യാസ സൗകര്യങ്ങൾ ഹയർ സെക്കണ്ടറി സ്കൂൾ എന്നിവയെല്ലാം ദൈവജനത്തിന്റെ വിദ്യാഭ്യാസ പുരോഗതിയെ ത്വരിതപ്പെടുത്തി. അഭിവാസികളുൾപ്പെടെയുള്ള പിന്നോക്കക്കാർക്ക് മുഖ്യപരിഗണന നൽകി



യതും വിദ്യാഭ്യാസ വളർച്ച യാഥാർത്ഥ്യമാക്കുകയും അതുവഴി മാനവശേഷി വികാസത്തിന് ആക്കം കൂട്ടുകയും ചെയ്തു.

യേശു ക്രിസ്തുവിനാൽ സ്ഥാപിതമായ സഭയുടെ ആത്യന്തിക ലക്ഷ്യം സുവിശേഷ വത്ക്കരണം എന്നതാണ്. ക്രിസ്തുവിലൂടെയുള്ള രക്ഷയുടെ സദ്വാർത്ത എല്ലാവരേയും എല്ലായ്പ്പോഴും അറിയിക്കുക എന്നതാണ് നമ്മുടെ അടിസ്ഥാന ദൗത്യം. സഭയുടെ വിവിധ പ്രവർത്തന മണ്ഡലങ്ങളിലൂടെ ഈ ദൗത്യത്തിന്റെ സാക്ഷാത്കാരത്തിനായിട്ടാണ് പ്രത്യക്ഷമായും പരോക്ഷമായും പ്രവർത്തിക്കുന്നത്. മലങ്കര കത്തോലിക്കാ സഭയുടെ അടിസ്ഥാന ദൗത്യം പിൻപറ്റാൻ ദൈവജനത്തിന് വ്യക്തമായി പരിശീലനം ലഭ്യമായിട്ടുണ്ട്.

സമർപ്പിതരായ വൈദികരുടെ ആത്മീയതയിലുറച്ച പ്രവർത്തന ശൈലിയും വിശ്വാസ സമൂഹവുമായി ബന്ധപ്പെട്ട ജീവിതവും ഇടവകകളെ കേന്ദ്രീകരിച്ചു ജീവിച്ചു പോരുന്ന ഒരു സമൂഹമാക്കി ദൈവജനത്തെ മാറ്റി. കുടുംബങ്ങളുടെ ആത്മീയവും ഭൗതീകവും വിദ്യാഭ്യാസ പരവുമായ വളർച്ചക്ക് ഇടവക കേന്ദ്രീകൃത ജീവിതം ഏറെ ഉപകാരമായിട്ടുണ്ട്. ഇങ്ങനെ വളർന്ന കുടുംബങ്ങളിൽ നിന്ന് ധാരാളം ദൈവവിളികളുണ്ടായി. നൂറിൽപ്പരം വൈദികരും അത്രത്തോളം തന്നെ സന്യസ്ഥരും ഉണ്ടായതും അവരുടെ ആത്മ സമർപ്പണവും ഈ രൂപതയുടെ വളർച്ചക്ക് സഹായകമായി.

സാർവ്വത്രിക സഭയുടെ കൂട്ടായ്മയിൽ ഇനിയും പ്രവേശിച്ചിട്ടില്ലാത്ത മലങ്കര സഭാവിഭാഗങ്ങൾ തങ്ങളുടെ സഭാ തനിമയിലും വ്യക്തിത്വത്തിലും ഉറച്ചു നിന്നുകൊണ്ട് സാർവ്വത്രിക സഭയിലേക്ക് പ്രവേശിപ്പിക്കുവാൻ പ്രചോദനം നൽകാൻ കടപ്പെട്ടവരാണ് ദൈവജനം. പുനരൈക്യപ്പെടുത്തുന്നതിൽ തീഷ്ണത വെച്ചു പുലർത്തുവാൻ സഭ എന്നും ജാഗരൂകയായിരുന്നിട്ടുണ്ട്. അല്മായ സഹോദരങ്ങളുടെ ഇടപെടലുകൾ അനേകം ഇടവകകളുടെ നിർമ്മിതിയിൽ സഹായകമായി.

സന്യാസത്തിന്റെ സൽഫലങ്ങൾ ആവോളം നുകരാൻ ബത്തേരിയിലെ ദൈവജനത്തിനായിട്ടുണ്ട്. ഭാരതീയ ദർശനം ദൈവജനത്തിൽ രൂപപ്പെടാനും പരസ്പര ബഹുമാനത്തിൽ മതങ്ങൾ നിലകൊള്ളേണ്ടതിന്റെ പ്രാധാന്യം ദൈവജനത്തിന് ബോധ്യപ്പെടാനും സാഹയമായ നിലപാടാണ് രൂപത എക്കാലത്തും മുന്നോട്ടു വെച്ചത്. ലളിതമായ ജീവിതം, നോമ്പ്, ഉപവാസം എന്നീ ജീവിത സാധനകൾക്കുള്ള പരിശീലനവും ദൈവജനത്തിന് ലഭ്യമായി.

ക്രീസ്തീയ കുടുംബം സ്നേഹത്തിന്റെ കൂട്ടായ്മയും വിശ്വാസത്തിന്റെ പഠനക്കളരിയുമാണ് അയ്യായിരത്തിൽ പരം




കുടുംബങ്ങൾ ഇന്ന് ബത്തേരി രൂപതയിലുണ്ട്. കുടുംബ പ്രേഷിത വിഭാഗത്തിന്റെ ശുശ്രൂഷയിലൂടെ അദ്ധ്യാത്മിക രംഗത്തും ഭൗതീക രംഗത്തും ചലനങ്ങൾ സൃഷ്ടിക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

ദൗത്യാധിഷ്ഠിതമായ സഭയുടെ അസ്തിത്വം തന്നെ ബന്ധനത്തിൽ നിന്നുള്ള സ്വാതന്ത്ര്യവും അടിമത്വത്തിൽ നിന്നുള്ള മോചനവുമാണ്. ആരാധനയും ഭക്ത്യാഭ്യാസങ്ങളും അർത്ഥവത്താകുന്നത് സഭയുടെ വിമോചന പരമായ ദൗത്യങ്ങൾക്ക് പിൻബലമാകുമ്പോഴാണ്. ബത്തേരി രൂപതയിലെ ഓരോ ഇടവകയും പ്രാർത്ഥനയുടെയും സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളുടെയും കേന്ദ്രമാക്കിയതിലൂടെ ക്രിസ്തീയതയുടെ മറ്റൊരു മാനം ദൈവജനത്തിന് അഭ്യസിക്കുവാനും അനുവർത്തിക്കുവാനും സാധിതമായത്. അഭിമാനപൂർവ്വം ഓർക്കുന്നു. മൂന്ന് സംസ്ഥാനങ്ങളുടെയും വ്യത്യസ്ത സംസ്ക്കാരത്തിലുള്ള 7 ജില്ലകളിലായി ചിതറിക്കിടക്കുന്ന ക്രൈസ്തവ സമൂഹത്തെ മലങ്കര സഭ ഒരു കൂട്ടായ്മയായി രൂപപ്പെടുത്തുവാൻ പര്യാപ്തമായ പുതിയ ഇടവകകളും മിഷൻ കേന്ദ്രങ്ങളുമുണ്ടായത്, ദൈവജനത്തിന്റെ അടുക്കും ചിട്ടയുമായുള്ള പ്രവർത്തനങ്ങൾക്ക് നിദർശനമാണ്. 1978–ൽ 41 പള്ളികൾ ഉണ്ടായിരുന്നിടത്ത് പുത്തൂർ രൂപത പിറന്നതു കൂടാതെ 105 ഇടവകകൾ രൂപം കൊണ്ടതിലൂടെ ബത്തേരി രൂപതയിലെ ദൈവജനത്തിന്റെ വളർച്ചക്ക് കൂടുതൽ അവസരങ്ങൾ ലഭ്യമായി.

1996–ൽ രൂപീകൃതമായ മലങ്കര കാത്തലിക് അസോസിയേഷൻ എല്ലാ ഇടവകകളിലും സജീവ സാന്നിദ്ധ്യമായി. മലങ്കര സഭാംഗങ്ങളുടെ സഭാപരവും സാമ്പത്തികവും സാമൂഹികവും വിദ്യാഭ്യാസപരവും രാഷ്ട്രീയവുമായ ഔന്നത്യത്തിനും സമൃദ്ധമായ വികാസനത്തിനും ഉതകുന്ന ഈ സംഘടനയെ ബത്തേരി രൂപതയിലെ അൽമായർ നെഞ്ചിലേറ്റി മാതൃകാപരമായി പ്രവർത്തിച്ചുവരുന്നു. എം.സി.എ. യുടെ സഭാതല നേതൃത്വം ഏറ്റെടുക്കുവാനും അതിനെ സമർപ്പണത്തിലൂടെയും ത്യാഗത്തിലൂടെയും വളർത്തി വലുതാക്കുവാനും അതിനുതകുന്ന അല്മായ നേതാക്കളെ സംഭാവന ചെയ്യുവാൻ ബത്തേരി രൂപതക്ക് കഴിഞ്ഞത് ദൈവജനത്തിന്റെ വളർച്ചയെയാണ് സൂചിപ്പിക്കുക. പ്രൊഫഷണൽ രംഗത്ത് പഠിക്കുന്നവർക്ക് ആശ്രയമായ 'സഫല' വിദ്യാഭ്യാസ സഹായ പദ്ധതിയും അശരണർക്കും ആലംബഹീനർക്കും അഭയ കേന്ദ്രമായ തപോവനത്തിന്റെ നടത്തിപ്പ് ഏറ്റെടുത്തതുമെല്ലാം എം.സി.എയുടെ സംഭാവനകളാണ്.

ആശയങ്ങളിലൂടെയും വ്യക്തമായ ദർശനങ്ങളിലൂടെയും നവമായ ഒരു സമൂഹബോധം സൃഷ്ടിക്കുന്നതിനും സേവനത്തിന്റെ മേച്ചിൽപുറങ്ങളിലൂടെ മുന്നേറുവാൻ യുവചേതനയെ നിരന്തരം ഉത്തേജിപ്പിക്കുന്നതിനും ബത്തേരി രൂപത നിരന്തരം ശ്രമിച്ചിട്ടുണ്ട്. വിദ്യാഭ്യാസ രംഗത്ത് രൂപതയുടെ ആദ്യ നാളുകളിൽ സ്കോളർഷിപ്പുകൾ നൽകിയത് ഉപരിപഠനത്തിന് ദൈവജനത്തിന് വളരെ പ്രയോജനപ്പെട്ടു. യുവജന പ്രസ്ഥാനത്തെ യുവജനസഭയായി കണ്ട് ചിന്തിക്കുന്നത് പ്രവർത്തിക്കാനുള്ള അടിസ്ഥാന ദർശനം പരിശീലിപ്പിക്കുവാൻ രൂപതക്ക് സാധിതമായി. യുവത്വം ആഗ്രഹിക്കുന്ന സ്നേഹവും പ്രോത്സാഹനവും പരിഗണനയും രൂപതക്ക് വേണ്ടുവോളം നൽകാൻ കഴിഞ്ഞു. 'പ്രതീക്ഷ' എന്ന സ്ഥാപനം യുവജനങ്ങൾക്കായി പടുത്തുയർത്തിയത് കേരള സഭയ്ക്കുതന്നെ മാതൃകയാണ്.

വിവിധ സന്യാസിനികളുടെ കോൺഗ്രിഗേഷനുകളുടെ ശുശ്രൂഷകൾ അല്മായരെ സഭക്കുതകുന്നവരാക്കുന്നതിൽ പ്രത്യേകമായ പങ്കുവഹിക്കപ്പെട്ടിട്ടുണ്ട്. വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെയും പ്രേഷിത പ്രവർത്തനങ്ങളിലൂടെയും ദൈവജനത്തെ ശുശ്രൂഷിക്കുവാൻ സന്യാസ സഭകൾക്ക് സാധിച്ചു. ആത്മീയതയുടെ പരിശീലനങ്ങൾ നൽകുവാൻ അവർ പരിശീലകരായത് നന്ദിയോടെ ഓർക്കപ്പെടേണ്ടതാണ്.

ഇടവക ഒരു കുടുംബ കൂട്ടായ്മയായുള്ള ഐക്യ പ്രവർത്തനം ദൈവ ജനത്തെ വളർത്തുവാൻ ഏറെ സഹായകമായി. വന്ദ്യപിതാക്കന്മാരുടെയും വൈദീകരുടെയും ആത്മീയ നേതൃത്വം അല്മായ ജനത്തെ സഭയോടൊത്ത് ചിന്തിക്കുവാനും സഭാ സ്നേഹികളായി വളർത്തുവാനും ഏറെ സഹായിച്ചു.

ബത്തേരി രൂപതയുടെ ദ്വിദീയ മെത്രാപ്പോലീത്തയായ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവിന്റെ സ്നേഹം ആവോളം നുകരുവാൻ ബത്തേരി രൂപതയ്ക്ക് കഴിഞ്ഞു. ലാളിത്യം, പ്രാർത്ഥനാ ജീവിതം വികസന കാഴ്ചപ്പാട്, ജീവകാരുണ്യ സമീപനം എന്നിവ അല്മായർക്ക് മാതൃകയും പ്രചോദനവുമായിരുന്നു.

ബത്തേരി രൂപതയുടെ ത്രിതീയ മെത്രാപ്പോലീത്ത അഭിവന്ദ്യ ജോസഫ് മാർ തോമസ് മെത്രാപ്പോലീത്ത സാമ്പത്തികമായ അച്ചടക്കം രൂപപ്പെടുത്തുന്നതിനും പ്രാദേശിക വിഭവങ്ങളെ വികസനത്തിലേക്ക് നയിക്കുന്നതിനും സഹായകമായി. വിദ്യാഭ്യാസ രംഗത്ത് ഒരു കുതിച്ചുചാട്ടം തന്നെയുണ്ടായി. 3 കോളേജുകൾക്ക് ചുരുങ്ങിയ കാലംകൊണ്ട് അംഗീകാരം വാങ്ങുവാനും പ്രവർത്തനക്ഷമമാക്കുവാനും ശ്രമിച്ചത് കൂടുതൽ പഠന സഹാചര്യങ്ങൾ ലഭ്യമാക്കുവാനും തൊഴിലവസരങ്ങൾ സൃഷ്ടിക്കുവാനും സഹായകമായി. പുതിയ കത്തീഡ്രൽ ബത്തേരി രൂപതയുടെ ചിരകാല സ്വപ്നമായ യാഥാർത്ഥ്യമാക്കുവാൻ സധൈര്യം സമർപ്പണം ചെയ്തതും വിശ്വാസ സമൂഹത്തിന് പുത്തനുണർവ് പകർന്നു.

സഭയിലെ ആദ്യത്തെ രൂപതാ അസംബ്ലി നടത്തുവാനുള്ള ഭാഗ്യം ബത്തേരി രൂപതക്കാണുണ്ടായത്. അല്മായ പങ്കാളിത്തത്തോടെ സഭയുടെ എല്ലാ വിഷയങ്ങളും ചർച്ച ചെയ്തതും അടുത്ത അഞ്ച് വർഷത്തെ കർമ്മ പരിപാടികൾ ആസൂത്രണം ചെയ്തതും നാഴികകല്ലുകളാണ്. സഭാ അസംബ്ലി കണ്ടെത്തിയ 'സുവിശേഷകയായ മലങ്കര കത്തോലിക്ക സഭ' എന്ന ആശയം പ്രാബല്യത്തിൽ കൊണ്ടുവരുവാൻ ബത്തേരി രൂപത കാൽവെപ്പുകൾ നടത്തി. ഇടവകകളിലും മേഖലകളിലും രൂപതയിലും സുവിശേഷ സംഘാംഗങ്ങളെ പരിശീലിപ്പിച്ചു വരുന്നു. രൂപതയുടെ സംഭാവനയായ എം.സി.വൈ.എം, എം.സി.എ നേതാ

ക്കന്മാർ സുവിശേഷ മേഖലയിലേക്ക് കാലൂന്നിയത് ശുഭോതർക്കമാണ്.

സാമൂഹ്യ രാഷ്ട്രീയ മേഖലകളിലും അല്മായരുടെ സാന്നിദ്ധ്യം വളർന്നിട്ടുണ്ട്. വയനാടിന്റെ ജില്ലാ പ്രസിഡണ്ട് സ്ഥാനം ശ്രീമതി വൽസാ ചാക്കോയെ തേടിയെത്തിയത് അഭിമാനത്തോടെ കാണുന്നു. ബ്ലോക്ക് പഞ്ചായത്ത് പ്രസിഡന്റ്, ജനപ്രതിനിധികൾ എന്നീ സ്ഥാനങ്ങൾ അലങ്കരിക്കുവാൻ മലങ്കര കത്തോലിക്ക സഭാംഗങ്ങളായ ഏറെപ്പേരുള്ളത് എന്നത് അഭിമാനമായി കരുതുന്നു. രൂപതയുടെ അടുത്ത കാലത്ത് വിരലിലെണ്ണാവുന്ന ഉദ്യോഗസ്ഥന്മാരാണ് നമുക്കുണ്ടായിരുന്നത്. പക്ഷേ ഇന്ന് നൂറുകണക്കിന് ഉദ്യോഗസ്ഥന്മാർ രൂപതയ്ക്ക് ഉണ്ട് എന്നുള്ളതും അഭിമാനകരമാണ്. വയനാടിന്റെ ഡി.വൈ.എസ്.പി. (കൊമേഴ്സ്യൽ വിഭാഗം) പദം അലങ്കരിക്കുന്ന പ്രിൻസ് അബ്രഹാം പോലുള്ളവർ സഭയ്ക്ക് അഭിമാനത്തിന് വക നൽകുന്നു.

ബത്തേരി രൂപതയിലെ അല്മായർ ഭാഗ്യവാന്മാരാണ്. മലങ്കര കത്തോലിക്ക സഭയുടെ ഒരു പതിപ്പാണ് ബത്തേരി രൂപത. അത്തരത്തിലുള്ള പരിശീലനവും അവസരങ്ങളും അൽമായർക്ക് ലഭിച്ചിട്ടുണ്ട് എന്നതാണ് വസ്തുത. അൽമായരെ പരിശീലിപ്പിച്ച് വളർത്തിയ പിതാക്കൻമാർ പ്രത്യേകിച്ച് സിറിൾ ബസേലിയോസ് കാതോലിക്കാബാവ, ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ തുടങ്ങിയ പിതാക്കന്മാർ ആഗോള സഭക്ക് തന്നെ നേതൃത്വം നൽകിയവരാണ്. യേശു ക്രിസ്തുവിന്റെ സ്നേഹവും ത്യാഗവും പിതാക്കന്മാരിലൂടെയും സന്യസ്തരിലൂടെയും വൈദീകരിലൂടെയും ആവോളം നുകരുവാൻ ഭാഗ്യം സിദ്ധിച്ച ഒരു ദൈവ ജനം 21-ാം നൂറ്റാണ്ടിന്റെ വെല്ലുവിളികളെ സധൈര്യം നേരിട്ട് മുന്നേറുന്നു. ദൈവാശ്രയബോധവും സുവിശേഷ ശുശ്രൂഷയും കൈമുതലായി പുത്തൻ ലക്ഷ്യങ്ങളുമായി മുന്നേറുമ്പോൾ ദൈവത്തിന്റെ സമൃദ്ധമായ അനുഗ്രഹവും സഭയുടെ പ്രോത്സാഹനവും പ്രാർത്ഥനയും കരുത്തുപകരും തീർച്ച.

# എട്ടാമത് ലോക സുറിയാനി സമ്മേളനം

**ഫാ. ഡോ. ജേക്കബ് തെക്കേപറമ്പിൽ**
ഡയറക്ടർ, സീരി

നാലു വർഷത്തിലൊരിക്കൽ കോട്ടയം സെന്റ് എഫ്രേം എക്യൂമെനിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ലോക സുറിയാനി സമ്മേളനത്തിന്റെ എട്ടാമത് സമ്മേളനം 2014 സെപ്റ്റംബർ 8 മുതൽ 16 വരെ സീരി ഓഡിറ്റോറിയത്തിൽ നടത്തപ്പെടുന്നു. സപ്തഭൂഖണ്ഡങ്ങളിൽ നിന്നും സുറിയാനി ഭാഷയിലും സാഹിത്യത്തിലും ഗവേഷകരും പ്രൊഫസർമാരും വിദ്യാർഥികളുമായി നാനൂറോളം പ്രതിനിധികൾ പങ്കെടുക്കുന്നതാണ്. നൂറ്റിയിരുപതിലധികം ഗവേഷണ പ്രബന്ധങ്ങൾ അവതരിപ്പിക്കപ്പെടുന്ന സമ്മേളനത്തിൽ എൺപതിലധികം വിദേശ പ്രതിനിധികൾ പങ്കെടുത്ത് പ്രബന്ധങ്ങൾ അവതരിപ്പിക്കുന്നതാണ്. സുറിയാനി ഭാഷയും സാഹിത്യവും സംസ്കൃതിയും ആഴത്തിൽ അറിയുവാനും പങ്കുവയ്ക്കുവാനും വിവിധ സെഷനുകൾ സഹായിക്കുന്നതാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും സുറിയാനി സഭാധ്യക്ഷന്മാരും വിവിധ സർവകലാശാലകളിൽ നിന്ന് സുറിയാനി ഭാഷാ വകുപ്പ് അധ്യക്ഷന്മാരും ഗവേഷണകേന്ദ്ര മേധാവികളും പങ്കെടുക്കുന്ന സമ്മേളനം സുറിയാനി സഭകളുടെ സംഗമഭൂമിയായ കേരളത്തിന്റെ സംസ്കാരവും സംസ്കൃതിയും സഭാദർശനങ്ങളും പരസ്പരം മനസിലാക്കുവാനും പങ്കുവയ്ക്കുവാനുമുള്ള അവസരവുമായിരിക്കും. കേരളത്തിൽ നിന്നുള്ള വിവിധ സഭാധ്യക്ഷന്മാരും സർവകലാശാലാ പ്രതിനിധികളും സമുദായനേതാക്കന്മാരും ജനനേതാക്കന്മാരും വിവിധ സമ്മേളനങ്ങളിൽ സംബന്ധിക്കുന്നതാണ്. പങ്കെടുക്കാൻ താല്പര്യമുള്ളവർ കോട്ടയം 'സീരി'യുമായി ബന്ധപ്പെടേണ്ടതാണ്.

**Ph: 0091-481-2564333, 2566333, 2560856.**
**E-mail: seeri@bsnl.in, maeri@dataone.in.**
**Web: www.seeri.org.**




കവർസ്റ്റോറി

# പുനരൈക്യവും നവസുവിശേഷവത്കരണവും



ഫാ. മാത്യു ചാർത്താകുഴിയിൽ

കഴിഞ്ഞ ഏതാനും വർഷങ്ങളായി കത്തോലിക്കാ സഭയിലെ വിചിന്തന വിഷയമായിരുന്നു നവസുവിശേഷ വത്കരണമെന്നത്. സഭയെ മുഴുവൻ നവീകരിക്കാനും ഊർജ്ജസ്വലമാക്കാനുമുള്ള ആഗോളസഭയുടെ ആഹ്വാനത്തെ പ്രാദേശിക സഭകൾ വളരെ ആവേശത്തോടെയാണ് സ്വീകരിച്ചത്. മലങ്കര സുറിയാനി കത്തോലിക്കാസഭ, മറ്റു സഭകൾക്കെല്ലാം മാതൃകയാകത്തക്ക വിധത്തിൽ ശ്രദ്ധയോടും, ചിട്ടയോടും, തീഷ്ണതയോടും കൂടെ ആഗോളസഭയുടെ നവ സുവിശേഷവത്കരണത്തിനായുള്ള ക്ഷണത്തെ സ്വീകരിക്കു കയും ഫലപ്രദമായ രീതിയിൽ പ്രായോഗിക മാർഗ്ഗങ്ങള വലംബിച്ച് സഭാമക്കളെ സുവിശേഷവത്കരണത്തിനായി സജ്ജരാക്കുകയും ചെയ്തു.

വിശ്വാസികളുടെ സഭാത്മക ജീവിതത്തിന് മാന്ദ്യം സംഭവിച്ചപ്പോൾ അതിൽ നിന്ന് സഭയെ രക്ഷിക്കുന്നതിന് പാശ്ചാത്യസഭകൾക്കായി രൂപപ്പെടുത്തിയ ഒരു പരിപാടിയായി നവസുവിശേഷവത്കരണത്തെ ആദ്യകാലങ്ങളിൽ കണ്ട വരുണ്ട്. എന്നാൽ നവീകരിക്കപ്പെടാനുള്ള ഈ ക്ഷണം പുതിയതോ, ഏതാനും വ്യക്തികളെയോ, പ്രദേശത്തെയോ ഉദ്ദേശിച്ചുള്ളതുമല്ല. അപ്പസ്തോലിക കാലഘട്ടം മുതൽ സുവിശേഷവത്കരിക്കപ്പെട്ട സമൂഹങ്ങളെ ഊർജ്ജസ്വലമാക്കു ന്നതിന് നാനാവിധമായ നവീകണ പ്രക്രിയകൾ നടന്നിരുന്നു. ഓരോ കാലഘട്ടത്തിലെയും വെല്ലുവിളികളെ നേരിടുന്ന തിനനുസൃതമായ കൃപ നൽകപ്പെട്ട പുണ്യാത്മാക്കൾ സഭയിൽ ഉദയം ചെയ്തിട്ടുണ്ട്. എന്നാൽ, നവസുവിശേഷവത്കരണം എന്ന പ്രയോഗം പുതിയതാണ്, അതുപോലെ തന്നെ ആഗോളതലത്തിൽ ഇത്തരത്തിലുള്ള ആഹ്വാനവും ആദ്യമായിട്ടാണ്.

പലപ്പോഴും പലരും ആവർത്തിച്ചു ചോദിക്കുന്ന പ്രസക്തമായ ഒരു ചോദ്യമാണ് നവസുവിശേഷവത് കരണത്തിൽ നവമായിട്ടുള്ളത് എന്താണെന്നത്. വിവിധ തലത്തിൽ വിശകലനവിധേയമാക്കി പഠിച്ച് ഉത്തരം നൽകേണ്ട ചോദ്യമാണിത്. എന്നിരുന്നാലും, ഒറ്റവാക്കിൽ പറഞ്ഞാൽ – ഒരിക്കലും മാറ്റമില്ലാത്ത സുവിശേഷത്തെ എന്നും മാറിക്കൊണ്ടിരിക്കുന്ന ലോകത്തിൽ (പ്രത്യേകിച്ച് അതിവേഗം മാറിക്കൊണ്ടിരിക്കുന്ന ആധുനിക ലോകത്തിൽ) എങ്ങനെ അവതരിപ്പിക്കാമെന്ന് ഐക്യത്തോടെ സഭ ചിന്തിച്ചതിന്റെ പരിണിതഫലമാണ് നവസുവിശേഷവത്കണമെന്നത്. ഇവിടെ പുതുമ ഉൾക്കൊണ്ടിരിക്കുന്നത് പ്രധാനമായും ആവിഷ്ക രണത്തിലും അവതരണത്തിലുമാണ്. കാരണം സുവിശേഷം അന്നും ഇന്നും എന്നും ഒന്നുതന്നെയാണ്. പക്ഷേ അതു പുനരാവിഷ്കരിക്കുന്ന രീതി കാലത്തിനും സമയത്തിനും സംസ്കാരത്തിനും അനുസരിച്ചുള്ള മാറ്റങ്ങൾ ഉൾക്കൊള്ളണം.

മലങ്കര സഭയിൽ പുനരൈക്യപ്രസ്ഥാനത്തിന്റെ പിറവി സഭാനവീകരണമെന്ന ആശയത്തിൽ നിന്നാണ്. ഒരർത്ഥത്തിൽ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന നവസുവിശേഷവത്കരണ പ്രക്രിയയുടെ പരിസമാപ്തിയായിരുന്നു 1930–ലെ പുനരൈക്യം. അതിന്റെ ആരംഭം തന്റെ സഭയുടെ ആത്മീയ നവീകരണ ത്തിനും ബൗദ്ധിക നവോദ്ധാനത്തിനുമുതകുന്ന അനേകം കാര്യങ്ങൾ പിതാവ് ആരംഭിക്കുന്നതിലടങ്ങിയിരിക്കുന്നു. അറിവ് സ്വാതന്ത്ര്യവും, അജ്ഞത അടിമത്വവും ആണെന്ന് പിതാവിനറിയാമായിരുന്നതിനാൽ മലങ്കരയിലെ അനേകം യുവാക്കൾക്ക് ഉന്നതവിദ്യാഭ്യാസത്തിന്റെ വാതിലുകൾ തുറന്നുകൊടുത്തു. ലളിതജീവിതവും ഉന്നതചിന്തയും കൈമുതലാക്കിയ പിതാവ് മടികൂടാതെ തന്റെ അദ്ധ്യാപന വൃത്തിയിൽ നിന്ന് ലഭിച്ചിരുന്ന വരുമാനം യുവാക്കളുടെ വിദ്യാഭ്യാസത്തിനായി വിനിയോഗിച്ചു. ലൗകിക ചിന്തകളും, കോടതി വ്യവഹാരങ്ങളും തന്റെ സഭയുടെ ആത്മീയ അടിത്തറ ഇളക്കുമെന്നു മനസ്സിലാക്കി അതിനെ പ്രതിരോധിക്കാൻ സന്യാസ സമൂഹങ്ങൾക്ക് രൂപം കൊടുത്തു. പ്രാർത്ഥനാ പരിത്യാഗങ്ങൾക്ക് പ്രാമുഖ്യം നൽകി ഭാരതീയ

സന്യാസദർശനവും, പാശ്ചാത്യ സന്യാസ നിയമങ്ങളും കോർത്തിണക്കി രൂപപ്പെടുത്തിയ സമൂഹമാണ് ബഥനിയായി വളർന്നു വന്നത്. സ്വയവിശുദ്ധീകരണവും, മലങ്കരയുടെ പൊതുവായ നവീകരണവും ഈ സമൂഹത്തിന്റെ ഉദ്ദേശ ലക്ഷ്യങ്ങളായിരുന്നു.

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ലക്ഷ്യം മലങ്കരയുടെ സമഗ്രമായ ഉദ്ധാരണമായിരുന്നു. 1653-ൽ അറ്റുപോയ ആഗോള സഭയുമായുള്ള ബന്ധത്തെ വീണ്ടും വിളക്കിച്ചേർക്കാതെ ആ ലക്ഷ്യം സാധിക്കില്ലായെന്നു തന്റെ പ്രാർത്ഥനയിലൂടെയും പഠനത്തിലൂടെയും പിതാവ് മനസിലാക്കിയിരുന്നു. രക്ഷയുടെ പൂർണ്ണതയും സുവിശേഷചൈതന്യവും വീണ്ടെടുക്കുന്നതിനൊപ്പം തന്നെ മലങ്കരയുടെ ചൈതന്യം മറ്റു സഭകളുമായി പങ്കുവയ്ക്കുവാനും പുനരൈക്യം വഴി സാധിക്കുമെന്ന് പിതാവറിഞ്ഞു. അങ്ങനെ ആഗോളസഭയ്ക്ക് ഒരു പുരാതന അപ്പസ്തോലിക സഭയുമായുള്ള സഭാത്മക ബന്ധത്തിനു വഴിതെളിഞ്ഞു.




ഇന്ത്യൻ സാംസ്കാരിക പൈതൃകവും, അന്ത്യോക്യൻ ആരാധനക്രമവും, അപ്പസ്തോലിക പാരമ്പര്യവും മലങ്കര സഭയുടെ വ്യക്തിത്വത്തിന്റെ ഭാഗമാണ്. അങ്ങനെ സംസ്കാരത്തിൽ ഭാരതീയവും, വിശ്വാസത്തിൽ കാതോലികവും, ആരാധനാരീതികളിൽ പൗരസ്ത്യവുമായ ഈ കൊച്ചുസഭയെ വലിയ പ്രതീക്ഷയോടും, താൽപ്പര്യത്തോടും കത്തോലിക്കാസഭാകൂട്ടായ്മയിലെ മറ്റു സഭകൾ വീക്ഷിക്കുന്ന അവസ്ഥയിലേക്കു നാം വളർന്നിരിക്കുന്നു.

ഇനിയും, പുനരൈക്യത്തെ നവസുവിശേഷവത്കരണമായി കാണണമെങ്കിൽ പുനരൈക്യത്തിന്റെ ആത്മീയാർത്ഥം കൂടി അറിയണം. 1930-ലെ പുനരൈക്യം നൂറ്റാണ്ടുകൾക്കു മുൻപ് അറ്റുപോയ ബന്ധങ്ങളുടെ വിളക്കിച്ചേർക്കൽ എന്നതിലുപരി തീഷ്ണമായ പ്രാർത്ഥനയുടെ ആത്മീയാവിഷ്ക്കരണമായിരുന്നു. നീണ്ടകാലങ്ങൾ മലങ്കരസഭയുടെ നന്മകൾ ആഗോളസഭയ്ക്കു നൽകുന്നതിനോ, മലങ്കരയ്ക്കു പത്രോസിന്റെ പിൻഗാമിയുടെ നേതൃത്വത്തിൽ വളരുന്നതിനോ സാധിച്ചിരുന്നില്ല. സുവിശേഷമെന്ന നിധി പങ്കുവയ്ക്കുന്നതിനു പകരം അത് മൂടിവയ്ക്കാനായിരുന്നു ഈ സഭയുടെ വിധി. അക്കാരണത്താൽ യേശുവിനെ അറിയാതിരുന്ന അനേകം ഭാരതീയർക്കു സുവിശേഷം നിഷേധിക്കപ്പെട്ടു. മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന സഭാനവീകരണം പുനരൈക്യത്തിൽ എത്തിച്ചേർന്നപ്പോൾ വഴക്കിന്റെയും, വ്യവഹാരങ്ങളുടെയും ലോകത്തിൽ നിന്നും മോചനം നേടിയ ഒരു സഭ സുവിശേഷവെളിച്ചം ലോകത്തിനു പകർന്നു നൽകുന്ന ദീപസ്തംഭമായി മാറി. അങ്ങനെ, വിഭജനത്തിന്റെ പാപം പേറിയിരുന്ന സഭയ്ക്ക് ഐക്യത്തിന്റെ മോചനം നൽകിയ മഹാസംഭവമായി പുനരൈക്യം പരിണമിച്ചു.

നവസുവിശേഷവത്കരണത്തിനുള്ള ആഹ്വാനം വഴി, ആഗോളകത്തോലിക്കാസഭ, പാശ്ചാത്യ സഭാസമൂഹങ്ങളെ, പേരിൽ മാത്രം ക്രിസ്ത്യാനി ആയിരിക്കുന്ന അവസ്ഥയിൽ നിന്ന്, ജീവിക്കുന്ന സാക്ഷികളാകുന്ന സമൂഹങ്ങളാക്കി മാറ്റാൻ ശ്രമിക്കുന്നു. മലങ്കരയിൽ മാർ ഈവാനിയോസ് പിതാവും



കൂട്ടരും നടത്തിയ നവീകരണ പ്രക്രിയയിലൂടെ പുനരൈക്യപ്പെട്ട സഭ (മലങ്കര സുറിയാനി കത്തോലിക്കാസഭ) മറ്റു സമൂഹങ്ങളെക്കൂടി സുവിശേഷം അറിയിക്കുന്ന സഭയായി മാറി. പുനരൈക്യത്തിന്റെ പ്രസക്തി, ആഗോള സഭാബന്ധത്തിൽ നിന്നും അകന്നുജീവിക്കുന്ന വ്യക്തികളും സഭാസമൂഹങ്ങളും ഉള്ളിടത്തോളം കാലം നഷ്ടപ്പെടുകയില്ല. അങ്ങനെ മലങ്കര കത്തോലിക്കാസഭ മലങ്കരയിൽ നവസുവിശേഷവത്കരണത്തിന്റെയും, അക്രൈസ്തവരുടെയിടയിൽ സുവിശേഷവത്കരണ ത്തിന്റേതുമായ ദ്വിമുഖ ദൗത്യങ്ങൾ ഏറ്റെടുത്തു. ഈ സഭ തുടർന്നും ദൈവരാജ്യ നിർമ്മിതിയിൽ ആഗോള കത്തോലിക്കാസഭയോടു ചേർന്നു പ്രവർത്തിച്ചുകൊണ്ട് ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശവുമായി വർത്തിക്കുന്നു.






# നവചൈതന്യം ലക്ഷ്യം വയ്ക്കുന്നു

**ബിഷപ്പ് ഡോ. ജോസഫ് മാർ തോമസ്**

തയ്യാറാക്കിയത്
റവ. ഡോ. പോൾ കോടാന്നൂർ
റക്ടർ, ഗുരുകുലം സെമിനാരി, ബത്തേരി

**ബത്തേരി രൂപതയുടെ വളർച്ചയും പ്രേഷിത ശുശ്രൂഷയും പിതാവ് എങ്ങനെയാണ് വിലയിരുത്തുന്നത്?**

വടക്കൻ കേരളത്തിലും, കർണ്ണാടകയിലും, തമിഴ്നാട്ടിലെ നീലഗിരി ജില്ലയിലും ഒരു പുതിയ സംസ്കാരത്തിന്റെ ചരിത്രം കുറിച്ച രൂപതയാണ് ബത്തേരി. സംസ്കാരം എന്നു പറയുന്നത് ഒരു സമൂഹത്തിന്റെ ചിന്താഗതിയിലും, പ്രതീക്ഷയിലും, വികാരങ്ങളിലുമൊക്കെ ഉണ്ടാകുന്ന ഗുണപരമായ മാറ്റമാണ്. പുനരൈക്യ പ്രസ്ഥാനത്തിന്റെ ആദ്യനാളുകളിൽത്തന്നെ മേൽപ്പറഞ്ഞ സ്ഥലങ്ങളിൽ മലങ്കര മക്കൾ കുടിയേറി പാർത്തിരുന്നു. കുടിയേറ്റ ജനതയ്ക്ക് ആദ്യനാളുകളിൽ തിരുവല്ലാ രൂപതയിൽ നിന്നും, പിന്നീട് ബത്തേരി രൂപതയിൽ നിന്നും വലിയ ത്യാഗങ്ങൾ സഹിച്ചുകൊണ്ട് പുനരൈക്യ-പ്രേഷിത ശുശ്രൂഷയുടെ സത്ഫലങ്ങൾ നമ്മുടെ സഭ എത്തിച്ചു കൊടുത്തു. രക്ഷയുടെ അനുഭവം, സ്വർഗ്ഗരാജ്യത്തിന്റെ സന്ദേശം, മലങ്കരയുടെ നല്ല പാരമ്പര്യങ്ങളുടെ പങ്കുവയ്ക്കൽ ഇവയെല്ലാം കുടിയേറ്റജനതയുടെ ജീവിതത്തിൽ സുവിശേഷാധിഷ്ഠിതമായ ഒരു സംസ്കാരത്തിന്റെ വിത്തുകൾ പാകി. പട്ടിണിയും, രോഗവും, പകർച്ചവ്യാധികളും, വന്യമൃഗങ്ങളുടെ ആക്രമണവും ഒക്കെ കൊണ്ട് ദുഃഖിതരായിരുന്ന ഒരു സമൂഹത്തിന് സഭ പ്രത്യാശ പകർന്നു. ബത്തേരി രൂപത 1979 മുതൽ 2010 വരെ (പുത്തൂർ രൂപത ആരംഭിക്കുന്നതു വരെ) വ്യത്യസ്തമായ മൂന്ന് ഭാഷാ-സംസ്കാരിക പാരമ്പര്യം ഉള്ള ഒരു ജനതയ്ക്ക് നല്ല ദിശാബോധം നൽകി. സുരക്ഷിതത്വം ഉറപ്പാക്കി. വെല്ലുവിളികളെ അതിജീവിക്കാൻ അവരെ ശക്തരാക്കി. ഏല്ലാ രംഗത്തും അവർക്ക് വികസിക്കുവാനുള്ള അനേകം വേദികൾ






തുറന്നുകൊടുത്തു. അതായത് ജനങ്ങളുടെ ആദ്ധ്യാത്മിക വളർച്ച, ധാർമ്മിക ബോധം, കുടുംബഭദ്രത, സാമ്പത്തിക സ്ഥിതി, സാമൂഹിക മാറ്റം എന്നിവയെല്ലാം പരിപോഷിപ്പിക്കുവാൻ രൂപത ജനങ്ങളോടൊപ്പം ഉണ്ടായിരുന്നു. 2010-ൽ പുത്തൂർ രൂപത ആരംഭിച്ചുകൊണ്ട്, കർണ്ണാടകയിലുള്ള ജനങ്ങൾക്ക് കൂടുതൽ ശ്രദ്ധയോടെ ഇവയെല്ലാം പങ്കുവച്ചു നൽകാനും ഇപ്പോൾ കഴിയുന്നു.

ബത്തേരി രൂപതയെ സൂക്ഷ്മമായി വിലയിരുത്തിയാൽ വളരെ ശക്തമായ അടിത്തറ ഈ രൂപതയ്ക്ക് ഉണ്ടെന്ന് മനസ്സിലാക്കാൻ പറ്റും. സാമ്പത്തികവും, സാമൂഹികവും, വിദ്യാഭ്യാസപരവുമായ അനേകം പിന്നേക്കാവസ്ഥ നിലനിൽക്കുമ്പോഴും ആദ്ധ്യാത്മിക കാര്യങ്ങളിലും, സഭാകാര്യങ്ങളിലും വലിയ ത്യാഗത്തോടെ പങ്കെടുക്കുന്ന ഒരു സമൂഹമാണുള്ളത്. വൈദികരുടെയും, സന്യസ്തരുടെയും, അല്മായരുടെയും കൂട്ടായ്മ എടുത്തു പറയത്തക്കതാണ്. പൊതുസമൂഹം, ജാതി-മത-രാഷ്ട്രീയ ചിന്തകൾക്കതീതമായി രൂപതയുടെ പ്രവർത്തനങ്ങളെ സ്വാഗതം ചെയ്യുകയും പിന്തുണയ്ക്കുകയും ചെയ്യുന്നു. കാസർകോടു മുതൽ പാലക്കാട് ജില്ല വരെ കേരളത്തിലെ അഞ്ച് റവന്യൂജില്ലകളിലും തമിഴ്നാട്ടിലെ നീലഗിരി ജില്ല വരെയും വ്യാപിച്ചു കിടക്കുന്ന ബത്തേരി രൂപത ഇന്ന് മിഷൻ പ്രവർത്ത രംഗത്തും, വിദ്യാഭ്യാസരംഗത്തും, സാമൂഹിക സേവനരംഗത്തും അതുല്യമായ നേതൃത്വമാണ് നൽകിക്കൊണ്ടിരിക്കുന്നത്. മലബാറിൽ വളരെ നേരത്തെ സ്ഥാപിതമായ മറ്റ് പല രൂപതകൾക്കും മാതൃകയാകത്തക്ക രീതിയിൽ വിദ്യാഭ്യാസ സാമൂഹിക രംഗത്ത് രൂപത മുൻപന്തിയിലാണ്. സുവിശേഷ മൂല്യങ്ങളെ ജനകീയവത്ക്കരിക്കുവാൻ ഈ രൂപതയ്ക്ക് സാധിച്ചു. പ്രത്യേകിച്ച് ആദിവാസി സമൂഹത്തിനും, മറ്റ് ദുർബല വിഭാഗങ്ങൾക്കും രൂപത നൽകുന്ന വിദ്യാഭ്യാസ സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾ വളരെ ശ്ലാഘനീയമാണ്. എല്ലാ രംഗത്തും ജനകീയമായ ഒരു മുന്നേറ്റത്തിന് നേതൃത്വം കൊടുക്കുന്ന ഈ രൂപതയെപ്പറ്റി എല്ലാവർക്കും പുത്തൻ പ്രതീക്ഷകളും നല്ല സ്വപ്നങ്ങളുമാണുള്ളത്. വലിയ സാധ്യതകൾ ഉള്ള ഒരു രൂപതയാണിത്. വരുംനാളുകളിൽ ബത്തേരി രൂപത നമ്മുടെ സഭയിലെ ഏറ്റവും ശക്തമായ ഒരു രൂപതയായി മാറും എന്നതിൽ സംശയമില്ല.

**ചോദ്യം : ബത്തേരി രൂപതയുടെ ത്രിതീയ മെത്രാൻ എന്ന നിലയിൽ, അങ്ങയുടെ മുൻഗാമികളെപ്പറ്റി....?**

മെത്രാൻമാർ ദൈവനിയോഗം ഏറ്റുവാങ്ങുന്നവരാണ്. അവരെ ദൈവം നിയോഗിച്ചിരിക്കുന്ന സ്ഥലങ്ങളിൽ ദൈവം കാണിച്ചുതരുന്ന പാതയിലൂടെ നയിക്കുക എന്നതാണ് ഒരു മെത്രാന്റെ ഒന്നാമത്തെ ഉത്തരവാദിത്വം. ദൈവം ഓരോ കാലത്തും ആ കാലത്തിന് യോജിച്ച ഉത്തമ ഇടയന്മാരെ ജനത്തിന് നൽകുന്നു. ബത്തേരി രൂപതയ്ക്കും പ്രഗത്ഭരായ രണ്ട് ഇടയന്മാരെയാണ് എനിക്കുമുൻപ് ദൈവം തെരെഞ്ഞെടുത്ത് നൽകിയത്. ദൈവനിയോഗത്താൽ നടത്തപ്പെടുന്ന ശുശ്രൂഷകളെ മാനുഷിക മാനദണ്ഡമുപയോഗിച്ച് വിലയിരുത്തുന്നത് മൗഢ്യമാണ്. ഒരു മെത്രാന്റെ ശുശ്രൂഷ വിജയമോ, പരാജയമോ എന്ന് വിലയിരുത്താൻ പറ്റില്ല. അതുപോലെ ചെറുതോ, വലുതോ എന്ന് പറയാനും പറ്റില്ല. മെത്രാന്റെ ഉത്തരവാദിത്വം ദൈവത്തോടാണ്. അദ്ദേഹം ദൈവത്തിന്റെ ഹിതം അനുസരിച്ച് ജനത്തെ നയിച്ചോ എന്നുള്ളതാണ് പ്രസക്തമായ കാര്യം. മോശയെ പോലെ ദൈവജനത്തെ വാഗ്ദത്തഭൂമിയിലേക്ക് നയിക്കുമ്പോൾ, അപ്രതീക്ഷിതമായ സംഭവങ്ങൾ (മരുഭൂമിയാത്ര, പട്ടിണി, ജനത്തിന്റെ പരാതികൾ, ചെങ്കടൽ കടക്കാനുള്ള മാർഗ്ഗം) ഉണ്ടാകാം. ആ സംഭവങ്ങളെല്ലാം അതിജീവിച്ച്, തടസ്സങ്ങൾ ദൈവകൃപകൊണ്ട് എടുത്തുമാറ്റി, ജനത്തെ പച്ചയായ പുൽപ്പുറങ്ങളിലേക്കും, മെച്ചമായ ജലാശയങ്ങളിലേക്കും നയിക്കുക എന്നുള്ളതാണ് ഇടയന്റെ ജോലി.

ബഹുമാനപ്പെട്ട അച്ചൻ ഇപ്രകാരം ഒരു ചോദ്യം ചോദിച്ചതുകൊണ്ട് എന്റെ മുൻഗാമികളെപ്പറ്റി ചില നിരീക്ഷണങ്ങൾ പറയാം. അത് തികച്ചും പൂർണ്ണമായിരിക്കില്ല എന്ന ബോധ്യത്തോടെയാണ് പങ്കുവയ്ക്കുന്നത്. ബത്തേരി രൂപതയെ നയിക്കാൻ ദൈവം ആദ്യം തിരഞ്ഞെടുത്തത് സിറിൽ ബസേലിയോസ് തിരുമേനിയെയാണ്. ആത്മീയത, പാണ്ഡിത്യം, അനുഭവജ്ഞാനം, സ്വതസിദ്ധമായ 'കാരിസം' എന്നിവകൊണ്ട് അനുഗ്രഹീതനായ തിരുമേനി രൂപതയുടെ ആദ്യകാലത്തുണ്ടായ നിരവധിയായ വെല്ലുവിളികളെ ധീരമായി നേരിട്ടുകൊണ്ട് രൂപതയ്ക്ക് നല്ല ദിശാബോധവും അടിത്തറയും പാകി. രൂപതയുടെ അടിത്തറ നാലു തൂണുകളിൽ അദ്ദേഹം ഉറപ്പിച്ചു. ഒന്ന്; വ്യക്തികളുടെ വിശ്വാസ രൂപീകരണം, കുട്ടികളുടെയും, യുവാക്കളുടെയും, അല്മായരുടെയും പ്രേഷിത ശുശ്രൂഷ ഒരു രൂപതയുടെ വളർച്ചയുടെ മൂലക്കല്ലാണ് അതുകൊണ്ട് മനുഷ്യ വിഭവശേഷി വികസനം (human resource formation) പിതാവ് നല്ല രീതിയിൽ നിർവ്വഹിച്ചു. രണ്ട്; കുടുംബങ്ങളുടെ വളർച്ച. മലബാർ, പ്രത്യേകിച്ച് വയനാട് പട്ടിണിയുടെ ഒരു തുരുത്തായിരുന്നു. ദാരിദ്ര്യവും, രോഗവും, ആത്മഹത്യയും വയനാടിന്റെ കൂടപിറപ്പായിരുന്ന ഒരു കാലഘട്ടത്തിൽ എല്ലാ വീടുകളിലും വസ്ത്രവും, ഭക്ഷണവും, മരുന്നും, മറ്റ് സാമ്പത്തിക പിൻതുണയും നൽകുന്ന ശ്രേയസ്സിന്റെ രൂപീകരണം മലബാറിൽ

വിപ്ലവകരമായ ഒരു മാറ്റം ഉണ്ടാക്കി. അത് വലിയൊരു വിഭാഗം കുടുംബങ്ങളെ (ജാതി-മത-രാഷ്ട്രീയ ചിന്തകൾക്ക് അതീതമായി) പ്രത്യേകിച്ച് ആദിവാസി കുടുംബങ്ങളെ ശക്തിപ്പെടുത്തി. മൂന്നാമത്; മിഷൻ കേന്ദ്രീകരിച്ചുള്ള വികസനമായിരുന്നു. ചുരുങ്ങിയ സമയത്തിനുള്ളിൽ രൂപതയിൽ അനേകം പുതിയ മിഷ്യനുകൾ തുറക്കപ്പെട്ടു. വൈദികരോടൊപ്പം സന്യസ്തരുടെ സേവനവും മിഷൻ പ്രവർത്തനങ്ങളിൽ ഉറപ്പാക്കി. നാലാമതായി; പശ്ചാത്തല വികസനത്തിലൂടെ (അരമന, സെമിനാരി, സാമൂഹിക വികസനകേന്ദ്രങ്ങൾ, പഴശ്ശിരാജാ കോളേജ്) രൂപതയ്ക്ക് വികസനത്തിനുള്ള നല്ല ഒരു ഘടന ഉണ്ടാക്കി. ചുരുക്കത്തിൽ സിറിൽ ബസേലിയോസ് ബാവയുടെ 'കാരിസവും 'അദ്ദേഹം നൽകിയ ഘടനയും രൂപതയ്ക്ക് വികസനത്തിനുള്ള അടിത്തറ പാകി.

തുടർന്ന് രൂപതയെ നയിച്ചത് അഭിവന്ദ്യനായ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് തിരുമേനിയാണ്. അദ്ദേഹവും തന്റെ ശുശ്രൂഷാ കാലത്ത് രൂപതയ്ക്ക് ത്യാഗോജ്ജ്വലമായ നേതൃത്വം നൽകി. സഭയെപ്പറ്റി അദ്ദേഹത്തിന്റെ കാഴ്ചപ്പാട് കൂടുതലും അജപാല നപരമാണ്. സിറിൽ തിരുമേനി നൽകിയ അടിത്തറയെ വിപുലീകരിക്കുകയും പുതിയ കർമ്മപദങ്ങൾ തുറ ക്കുകയും ചെയ്തു. അതിന്റെ ഫലമായി ആദ്യ കാലങ്ങളിൽ തുടങ്ങിയ അനേകം മിഷനുകൾക്ക് പുതിയ ദൈവാലയങ്ങൾ ഉണ്ടാക്കി, വൈദിക മന്ദിരങ്ങൾ നിർമ്മിക്കപ്പെട്ടു. ഒപ്പം പുതിയ മിഷൻ കേന്ദ്രങ്ങൾ തുറക്കുകയും ചെയ്തു. ജനങ്ങൾക്ക് തൊഴിൽ അധിഷ്ഠിത വിദ്യാഭ്യാസം ലഭിക്കുവാൻ രണ്ട് ടീച്ചർ ഏഡ്യൂക്കേഷൻ കോളേജുകളും (അതിൽ ഒന്ന് പുത്തൂർ രൂപതയിലാണ്) രണ്ട് ടി.ടി.ഐ കളും ആരംഭിച്ചു. ശ്രേയസ്സിന്റെ സാമൂഹിക ക്ഷേമപ്രവർത്തനങ്ങൾ വിപുലീകരിച്ചു. സാധുജന സേവനത്തിലേക്ക് പ്രത്യേകം ശ്രദ്ധ ചെലുത്തിയ തിരുമേനി തപോവനം, സ്നേഹഭവൻ തുടങ്ങിയ അഗതിമന്ദിരങ്ങൾ തുടങ്ങി. കർണ്ണാടക കേന്ദ്രീകരിച്ചുള്ള മിഷ്യൻ പ്രവർത്തനങ്ങൾ ശക്തി പ്പെടുത്തി. തത്ഫലമായി മലങ്കര കത്തോലിക്കാസഭയ്ക്ക് പുത്തൂർ കേന്ദ്രമായി ഒരു രൂപത ലഭിച്ചു. 1979-ൽ സിറിൽ ബാവാ തിരുമേനി നൽകിയ ഉറച്ച അടിത്തറമേൽ രൂപതയെ ശക്തിപ്പെടുത്തുകയും പ്രവർത്തനങ്ങൾ വിപുലപ്പെടുത്തുകയും പുതിയ സംരംഭങ്ങൾക്ക് ആരംഭം കുറിക്കുകയും ചെയ്തു. അദ്ദേഹത്തെ ദൈവം ഏൽപ്പിച്ച നിയോഗങ്ങളെ ത്യാഗപൂർവ്വം പൂർത്തിയാക്കുന്നതിൽ പ്രത്യേകം ശ്രദ്ധ ചെലുത്തി.

**ചോദ്യം: നാല് വർഷത്തോളമായുള്ള പിതാവിന്റെ ശുശ്രൂഷാ നേതൃത്വത്തിൽ രൂപതയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ എണ്ണം വർദ്ധിച്ചിട്ടുണ്ട്. വിദ്യാഭ്യാസ ശുശ്രൂഷയെപ്പറ്റി പിതാവിന്റെ കാഴ്ചപ്പാട് ഒന്നു വിശദീകരിക്കാമോ?**

ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ ഏതൊരു മെത്രാന്റെയും പ്രധാനപ്പെട്ട ഉത്തരവാദിത്വം സുവിശേഷം അറിയിക്കുക അഥവാ രക്ഷയുടെ സന്ദേശം അറിയിക്കുക; അതിന് സഹായിക്കുന്ന തരത്തിൽ സഭയെ പണിതുയർത്തുക എന്നതാണ്. സഭയ്ക്ക് പ്രധാനമായും മൂന്ന് ശുശ്രൂഷകളാണ് ചെയ്യാനുള്ളത്. ഒന്ന് സുവിശേഷം അറിയിക്കുക, രണ്ട് കൂദാശകൾ പരികർമ്മം ചെയ്ത് ദൈവജനത്തിന് ദൈവകൃപ എത്തിച്ചു കൊടുക്കുക, മൂന്ന് തിന്മകളെ അകറ്റി നന്മയിൽ വളരാൻ



സഹായിക്കുക. ചുരുക്കത്തിൽ ഒരു രൂപതയുടെ ശുശ്രൂഷ എന്നു പറയുന്നത് സുവിശേഷീകരണത്തിലൂടെ സഭയെ പണിതുയർത്തുക എന്നതാണ്. ഇതിനു പല Strategy കൾ ഉപയോഗപ്പെടുത്താറുണ്ട്. ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനി പുനരൈക്യ-പ്രേഷിത ശുശ്രൂഷയ്ക്ക് ഉപയോഗപ്പെടുത്തിയ നല്ലൊരു ആയുധം ആണ് വിദ്യാഭ്യാസം. മലങ്കര കത്തോലിക്കാ സഭയുടെ വളർച്ചയെ സൂക്ഷ്മമായി പഠിക്കുന്ന ഒരാൾക്ക് മനസ്സിലാകുന്ന ഒരു സത്യമുണ്ട്. നമ്മുടെ സഭയുടെ വളർച്ചക്ക് ദൈവകൃപയും പ്രേഷിതപ്രവർത്തനവും കഴിഞ്ഞാൽ ഏറെ സഹായിച്ചിട്ടുള്ളത് വിദ്യാഭ്യാസവും ആതുരശുശ്രൂഷയുമാണ്. ഓരോ രൂപതയും ഓരോ സ്ഥലത്തെയും പ്രത്യേകതകൾ മനസ്സിലാക്കി മറ്റ് രംഗങ്ങളും ഉപയോഗപ്പെടുത്തിയിട്ടുണ്ട് എന്ന കാര്യം വിസ്മരിക്കുന്നില്ല.

ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനി ഭക്തിയും, ബുദ്ധിയും ഒത്തിണങ്ങിയ ഒരു വ്യക്തി ത്വത്തിന്റെ ഉടമയായിരുന്നു. അദ്ദേഹത്തിന് ചരിത്ര ത്തെപ്പറ്റിയും, സാമ്പത്തിക പുരോഗതിയെപ്പറ്റിയും അഗാധമായ പാണ്ഡിത്യം ഉണ്ടായിരുന്നു. ആദ്യത്തെ എം.എ അച്ചൻ, സെമിനാരി പ്രിൻസിപ്പൽ, സെറാംപൂർ കോളേജ് പ്രൊഫസർ എന്നീ നിലകളിൽ പ്രവർത്തിച്ച അദ്ദേഹത്തിന് വിദ്യാഭ്യാസത്തിന്റെ ആദ്ധ്യാത്മികതയും ഭൗതികവുമായ അനന്തസാധ്യതകളെപ്പറ്റി നല്ല ബോധ്യ മുണ്ടായിരുന്നു. അതുകൊണ്ട് പുനരൈക്യം-പ്രേഷിത ശുശ്രൂഷയ്ക്ക് വിദ്യാഭ്യാസത്തിന്റെ എല്ലാ സാധ്യതകളും ഉപയോഗപ്പെടുത്തി. അതിന്റെ ഉത്തമ ഉദാഹരണമാണ് ഇന്ത്യയിലെത്തന്നെ ഏറ്റവും നല്ല വിദ്യാകേന്ദ്രങ്ങളിൽ ഒന്നായ മാർ ഈവാനിയോസ് വിദ്യാനഗറും, അതിലെ സ്ഥാപനങ്ങളും. അരമനയും, സെമിനാരിയും, പള്ളികളും ഒക്കെ പണിയുന്നതിന് മുമ്പ് 1948-ൽ മാർ ഈവാനി യോസ് കോളേജും അതിനാവശ്യമായ പശ്ചാത്തല സൗകര്യങ്ങളും ഉണ്ടാക്കിയത് വലിയൊരു ദർശനത്തിന്റെ ഭാഗമായിട്ടാണ്. വിദ്യാഭ്യാസത്തിലൂടെ സുവിശേഷം, വിദ്യാഭ്യാസത്തിലൂടെ പുനരൈക്യം, വിദ്യാഭ്യാസ ത്തിലൂടെ വികസനം എന്നിവയൊക്കെ സ്വപ്നം കണ്ട ആചാര്യനായിരുന്നു അദ്ദേഹം. മലങ്കര കത്തോലിക്കാസഭ വളർന്ന് ഇന്ന് ഒരു ആഗോളസഭയായി ETRI ലും അമേരിക്കയിലും യൂറോപ്പിലും, ഗൾഫ് നാടുകളിലും, ഇതരഭൂഖണ്ഡങ്ങളിലും സ്ഥാനം ഉറപ്പിച്ചത് വിദ്യാഭ്യാസരംഗത്തും പിന്നീട് ആതുരസേവന രംഗത്തും നടത്തിയ നിക്ഷേപങ്ങൾ കൊണ്ടാണ്.

കുറെക്കാലം ഇന്ത്യക്ക് പുറത്ത് അമേരിക്കയിലും യൂറോപ്പിലും മിഷൻ പ്രവർത്തനം നടത്തിയ ഒരു വ്യക്തി എന്ന നിലയിൽ ഞാൻ ശ്രദ്ധിച്ച ഒരു കാര്യം, കേരളത്തിന് പുറത്ത് ഇന്ത്യയിലും വിദേശനാടുകളിലും ജോലി ലഭിച്ച് കുടിയേറിപ്പാർത്ത മലങ്കര കത്തോലിക്കാ വിശ്വാസി കളിൽ ഭൂരിഭാഗവും മാർ ഈവാനിയോസ് കോളേജിലും പുഷ്പഗിരി നഴ്സിംഗ് കോളേജിലും വിദ്യാഭ്യാസം നേടിയവരാണ്. അവരിൽ ഭൂരിഭാഗവും തിരുവിതാംകൂറിൽ നിന്നുള്ളവരാണ്. മലബാറിൽ നിന്ന് വളരെക്കുറച്ചു പേർക്കു മാത്രമേ വിദേശനാടുകളിൽ എത്തിച്ചേരാൻ സാധിച്ചുള്ളൂ. അതിന്റെ പ്രധാന കാരണം സാമ്പത്തിക പിന്നോക്കാവസ്ഥയും ഗുണമേന്മയുള്ള വിദ്യാഭ്യാസം കിട്ടാതെ പോയ സാഹചര്യവുമാണ്.

വിദ്യാഭ്യാസം ഒരു സമൂഹത്തിന്റെ വികാസ ത്തിനുള്ള ഭാവി നിക്ഷേപമാണ്. അത് സാമ്പത്തിക വികസനത്തിന്റെ പര്യായമാണ്. സ്വഭാവ രൂപീകരണം, സാമ്പത്തിക സാമൂഹിക സാംസ്കാരിക മാറ്റം എന്നിവക്കെല്ലാം വിദ്യാഭ്യാസം അനിവാര്യമാണ്. മൂല്യബോധം സൃഷ്ടിക്കുന്നതിനും നല്ല മനുഷ്യ ബന്ധങ്ങൾ വളർത്തുന്നതിനും അത് സഹായിക്കുന്നു. വിദ്യാഭ്യാസത്തെ അവഗണിക്കുന്ന ഒരു സമൂഹത്തിനും വികസിക്കാൻ പറ്റില്ല. അതായത് ഒരു സമൂഹത്തിന്റെ സമഗ്രവിമോചനത്തിന്റെ ഉപാധിയാണ് വിദ്യാഭ്യാസം. ബത്തേരി രൂപത ഭൂമിശാസ്ത്രപരമായി വലിയ രൂപതയാണ്. കാസർകോഡ്, കണ്ണൂർ, കോഴിക്കോട്, മലപ്പുറം, വയനാട്, നീലഗിരി എന്നീ ആറ് റവന്യൂ ജില്ലകളിൽ വ്യാപിച്ചു കിടക്കുന്ന രൂപതയാണ്. നിലവിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ എല്ലാം തന്നെ ഒരു സ്ഥലത്ത് കേന്ദ്രീകൃതമാണ്. അത് രൂപതയുടെ വളർച്ചയിൽ അസന്തുലിതാവസ്ഥ ഉണ്ടാക്കിയിട്ടുണ്ട്. അതുകൊണ്ട് വിവിധ ജില്ലകളിലെ സുവിശേഷീകരണ ത്തിനും വികാസത്തിനും പുതിയ സ്ഥാപനങ്ങൾ അനിവാര്യമാണെന്ന് മനസിലാക്കി കാസർകോഡ്, കണ്ണൂർ ജില്ലകളുടെ വളർച്ചക്കായി ഗുരുദേവ് കോളേജും നിലമ്പൂർ, എടക്കര മേഖലയുടെ (മലപ്പുറം ജില്ല) വികാസത്തിനായി ഫാത്തിമ മാതാ കോളേജും ബത്തേരി, മാനന്തവാടി മേഖലകളുടെ വളർച്ചക്ക് അൽഫോൺസാ കോളേജും പുതുതായി തുടങ്ങി. രൂപതയുടെ വേഗത്തിലുള്ള സുവിശേഷീകരണം, ഇടവകകളുടെയും മിഷനുകളുടെയും വളർച്ച, കുടുംബങ്ങളുടെ മൂല്യപരിപോഷണം, യുവജനങ്ങൾക്ക് ഗുണമേന്മയുള്ള വിദ്യാഭ്യാസം, ഒരു കുടുംബത്തിൽ ഓരാൾക്കെങ്കിലും തൊഴിൽ എന്നിവയെല്ലാം ഈ സ്ഥാപനങ്ങളുടെ ലക്ഷ്യമാണ്. പഠിക്കുവാൻ സാമ്പത്തിക പ്രയാസമുള്ള രൂപതയിലെ എല്ലാ കുട്ടികൾക്കും ബി.പി.എൽ കുടുംബങ്ങളിലെ കുട്ടി കൾക്കും ഈ സ്ഥാപനങ്ങളിൽ സൗജന്യ വിദ്യാഭ്യാസം ഉറപ്പാക്കിയിട്ടുണ്ട്. കോളേജുകളിൽ എല്ലാം കൂടി ഇപ്പോൾ 50-ൽപരം ഡിഗ്രി കോഴ്സുകളും 10-ൽപരം പി.ജി കോഴ്സുകളും ഉണ്ട്. നാല് ആർട്സ് ആൻഡ് സയൻസ് കോളേജുകൾ, ടീച്ചർ എഡ്യൂക്കേഷൻ കോളേജ്, കമ്മ്യൂണിറ്റി കോളേജ്, ടി.ടി.ഐ, ഐ.ടി.സി, പ്ലസ്ടു സ്കൂളുകൾ തുടങ്ങി വിദ്യാഭ്യാസ രംഗത്ത് ബത്തേരി രൂപത വൻ നിക്ഷേപം നടത്തിയിട്ടുണ്ട്. ഇത് വരും നാളുകളിൽ രൂപതയുടെ സുസ്ഥിരവും സന്തുലിതവുമായ വികസനം ഉറപ്പുവരുത്തുമെന്ന് പ്രത്യാശിക്കുന്നു.

**ചോദ്യം: രൂപതയുടെ ഭാവിപ്രവർത്തനങ്ങളെ പ്പറ്റിയുള്ള പിതാവിന്റെ സ്വപ്നങ്ങൾ എന്തെല്ലാമാണ്?**

സഭ ഒരു വിശ്വാസ സമൂഹമാണ്. അതിനാൽ ത്തന്നെ രൂപതയുടെ ഭാവിപ്രവർത്തനങ്ങൾ ഒരു വിശ്വാസ

സമൂഹത്തിന് ചേർന്നതരത്തിലുള്ള വികസനത്തിന് സഹായിക്കണം. അതായത് സുവിശേഷമൂല്യങ്ങൾക്ക് ചേർന്നവിധം രൂപതയിലെ എല്ലാ പ്രവർത്തനങ്ങളും ക്രമീകരിക്കുക. ഇന്ന് ബത്തേരി രൂപതയ്ക്ക് ആവശ്യത്തിനുള്ള പശ്ചാത്തല സൗകര്യങ്ങൾ, പള്ളികൾ, വിദ്യാഭ്യാസ കേന്ദ്രങ്ങൾ, സാമൂഹികക്ഷേമ പ്രവർത്തന കേന്ദ്രങ്ങൾ എന്നിവയെല്ലാം ഉണ്ട്. കഴിവുറ്റ വൈദികരും, സന്യസ്തരും, അല്മായരും, യുവജന ങ്ങളുമുണ്ട്. എന്നാൽ ഇന്ന് രൂപതയുടെ ഏറ്റവും വലിയ വെല്ലുവിളി സുവിശേഷ ചൈതന്യം വീണ്ടെടുക്കുക എന്നതാണ്. കുടുംബത്തെ വിശ്വാസത്തിൽ ഉറപ്പിച്ച് സാമൂഹിക തിന്മകളിൽ നിന്ന് വീണ്ടെടുക്കുക. അതിന് ശക്തമായ സുവിശേഷീകരണ പ്രക്രീയ കുടുംബങ്ങളെ കേന്ദ്രീകരിച്ച് നടന്നുകൊണ്ടിരിക്കയാണ്. ബത്തേരി രൂപതയുടെ ആരംഭത്തിൽ അനേകം പേർ വിവിധ സഭകളിൽ നിന്ന് പുനരൈക്യപ്പെട്ടു. എന്നാൽ എല്ലാവരുടെയും വിശ്വാസക്രമീകരണം ഫലപ്രദമായി നടന്നോ എന്ന് സംശയമാണ്. അതിന്റെ കുറവ് ദൈവാലയങ്ങളിലും കുടുംബങ്ങളിലും പ്രതിഫലി ക്കുന്നു. ഇതിനെ ഫലപ്രദമായി നേരിടുവാൻ പുനഃസുവിശേഷീകരണ പ്രക്രിയ വേഗം നടക്കണം.

ഒരു രാഷ്ട്രത്തിന്റെയും സമൂഹത്തിന്റെയും അമൂല്യസമ്പത്ത് അറിവും ആരോഗ്യവും നേതൃത്വ പാടവുമുള്ള ജനങ്ങളാണ്. അതുകൊണ്ട് ബത്തേരി രൂപത കുഞ്ഞുങ്ങൾക്കും യുവജനങ്ങൾക്കും അല്മായ ർക്കും വളർന്നുവരാനുള്ള നല്ല പരിശീലന വേദികൾ ലക്ഷ്യമിടുന്നു. ബത്തേരി രൂപതയിൽ സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, മാതൃജ്യോതിസ്സ്, അല്മായ പ്രേഷിതരംഗം ഇവയെല്ലാം ശക്തമാണ്. അല്മായരുടെ നേതൃത്വത്തിൽ സഭയുടെ ഏതാനും സേവനരംഗങ്ങൾ – തപോവനം, സ്നേഹഭവൻ, ഐ.റ്റി.സി എന്നിവയെല്ലാം ഫലപ്രദമായി നടക്കുന്നു. അല്മായരെയും യുവജന ങ്ങളെയും സഭയുടെ മുഖ്യധാരയിൽ കൊണ്ടുവരാൻ പറ്റിയ വിധത്തിലുള്ള ക്രമീകരണങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്.

വൈദിക-സന്യാസ ജീവിതത്തിലേക്കുള്ള ദൈവ വിളി രൂപതയെ സംബന്ധിച്ച് വളരെ വിലപ്പെട്ടതാണ്. വൈദിക സന്യാസത്തിലേക്കുള്ള ദൈവവിളി വളർത്തുക, ഉത്തമകുടുംബങ്ങൾക്ക് നേതൃത്വം നൽകാൻ യുവ ജനങ്ങളെ സജ്ജരാക്കുക എന്നീ ലക്ഷ്യത്തോടെ കുടുംബപ്രേഷിത രംഗം ശക്തിപ്പെടുത്തുന്നു. ഭൂമി ശാസ്ത്രപരമായി വളരെ വിസ്തൃതിയുള്ള രൂപതയിൽ പുതിയ മിഷൻ കേന്ദ്രങ്ങൾ (പ്രത്യേകിച്ച് കാസർകോഡ്, കണ്ണൂർ, മലപ്പുറം, ഊട്ടി തുടങ്ങിയ സ്ഥലങ്ങളിൽ) തുടങ്ങാനുള്ള നടപടികൾ ആരംഭിച്ചിട്ടുണ്ട്. രൂപതയുടെ വളർച്ച വൈദികരുടെ നേതൃത്വത്തെ ആശ്രയിച്ചാണ് വലിയൊരു അളവിൽ നടക്കുന്നത്. വൈദികർക്ക് ദൈവദത്തമായി ലഭിച്ച എല്ലാ കഴിവുകളും വളർത്തി യെടുക്കത്തക്ക തരത്തിൽ മിഷ്യൻ പ്രവർത്തനങ്ങൾക്ക് കോട്ടം തട്ടാത്തവിധത്തിൽ ഉപരിപഠനത്തിനും തുടർപഠനത്തിനും എല്ലാ വൈദികർക്കും അവസരങ്ങൾ നൽകിയിട്ടുണ്ട്. ബത്തേരി രൂപതയിൽ നിന്ന് ETR, ഗൾഫ്, യൂറോപ്പ്, അമേരിക്ക, ബ്രിട്ടൺ, അയർലണ്ട് എന്നീ സ്ഥലങ്ങളിൽ വൈദികർ സ്തുത്യർഹമായ ശുശ്രൂഷകൾ നടത്തുന്നുണ്ട്. സഭയ്ക്ക് ഏറ്റവും നല്ല വൈദികരെ പ്രധാനം ചെയ്യുന്ന ഒരു human resource base ആയും ബത്തേരി രൂപതയെ വികസിപ്പിക്കാൻ ആഗ്രഹിക്കു കയാണ്.

ശാസ്ത്ര-സാങ്കേതിക വിദ്യ അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന ഇക്കാലത്ത് പ്രൊഫഷണൽ വിദ്യാഭ്യാസം യുവജനങ്ങൾക്ക് ലഭിക്കേണ്ടത് അത്യാവശ്യമാണ്. വയനാട് ഈ രംഗത്ത് ഏറ്റവും പിന്നിലാണ്. നല്ല പ്രൊഫഷണൽ വിദ്യാഭ്യാസം കിട്ടാൻ യുവജനങ്ങൾ ഇന്നും ആശ്രയിക്കുന്നത് ബാംഗ്ലൂർ, മംഗലാപുരം, ചെന്നൈ, കോയമ്പത്തൂർ തുടങ്ങിയ പട്ടണങ്ങളെയാണ്. ബത്തേരി രൂപത പ്രൊഫഷണൽ വിദ്യാഭ്യാസ രംഗത്ത് പ്രവേശിക്കേണ്ടതും കാലഘട്ട ത്തിന്റെ ആവശ്യമാണ്. ഒരോ പ്രദേശത്തിന്റെയും പിന്നോക്കാവസ്ഥ, ആവശ്യം, വികസിത സാധ്യത എന്നിവയെല്ലാം കണക്കിലെടുത്താണ് രൂപതക്ക് വികസന പദ്ധതികൾ തയ്യാറാക്കേണ്ടത്. വമ്പിച്ച വികസന സാധ്യതയുള്ള രൂപതയാണിത്. പ്രത്യേകിച്ച് കണ്ണൂർ-കാസർകോഡ് ജില്ലകളും, മലപ്പുറം-നീലഗിരി ജില്ലകളും കേന്ദ്രീകരിച്ച് മിഷൻ പ്രവർത്തനം ശക്തിപ്പെടുത്താൻ അനുകൂലമായ സാഹചര്യങ്ങൾ നിരവധിയാണ്. മിഷ്യൻ ചൈതന്യമുള്ള യുവ വൈദികരുടെയും, സന്യസ്തരുടെയും ശ്രദ്ധ ഇക്കാര്യത്തിൽ തിരിച്ചുവിട്ടാൽ ധാരാളം പുതിയ മിഷനുകളുണ്ടാകും. സാമ്പത്തിക ബാദ്ധ്യതകൾ ഇല്ലാതാക്കി, സാമ്പത്തിക ഭദ്രത ഉറപ്പുവരുത്തിയാൽ മറ്റ് വികസന പ്രവർത്തനങ്ങളും ശക്തിപ്പെടും. ഇപ്രകാരം ക്രമീകൃതമായ മിഷ്യൻ പ്രവർത്തനവും, വികസന പ്രവർത്തനവും നടന്നാൽ മേൽവിവരിച്ച രണ്ടു കേന്ദ്രങ്ങളിൽ പുതിയ രൂപതകൾക്കുള്ള സാധ്യതയും പഠന വിധേയമാക്കാവുന്നതാണ്.

ചുരുക്കത്തിൽ ബത്തേരി രൂപത മുന്നേറ്റത്തിന്റെ പാതയിലാണ്. വലിയ സാമ്പത്തിക ബാദ്ധ്യതകളും വെല്ലുവിളികളും നിലനിൽക്കുമ്പോഴും ഈ രൂപത ക്രമീകൃതവും സുസ്ഥിരവുമായ വികസനത്തിന്റെ വേദി ഒരുക്കുന്നു. രൂപതയുടെ മുൻഗണന സുവിശേഷീ കരണം, ആത്മീയ നവീകരണം, പുതിയ മിഷ്യനുകൾ, കുടുംബ ശാക്തീകരണം, അല്മായ നേതൃത്വ ശുശ്രൂഷ, യുവജനങ്ങളുടെയും കുട്ടികളുടെയും സമഗ്രവികസനം, വൈദികരുടെ തുടർ വിദ്യാഭ്യാസം, യുവജനങ്ങൾക്ക് ശാസ്ത്ര-സാങ്കേതിക വിഷയങ്ങൾ പഠിക്കാനുള്ള പ്രൊഫഷണൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, സമൂഹത്തിലെ ദുർബല വിഭാഗങ്ങളുടെ വിമോചനം ഇവയെല്ലാം ബത്തേരി രൂപതയുടെ വികസന സ്വപ്നങ്ങളായി നിലകൊള്ളുന്നു.

ഈവാനിയൻ താളുകൾ

# കോട്ടയം വാസകാലത്തെ ഉൾവെളിച്ചങ്ങൾ

ഫാ. ജോസഫ് വള്ളിയാട്ട്

ബഥനിയും പുനരൈക്യപ്രസ്ഥാനവും രൂപമെടുക്കുന്നതിനു വർഷങ്ങൾക്ക് മുൻപുതന്നെ, കേരളത്തിലെ സുറിയാനിക്രൈസ്തവരുടെ ഇടയിൽ ഐക്യം പുനസ്ഥാപിക്കണം എന്ന ലക്ഷ്യത്തോടെ ഒരു പ്രസ്ഥാനം മധ്യകേരളത്തിൽ ജന്മമെടുത്തിരുന്നു. നവീകരണക്കൊടുങ്കാറ്റ് മലങ്കരസഭയെ പിടിച്ചുകുലുക്കിയ പ്രഷുബ്ധമായ കാലം മുതൽ സഭയ്ക്കുള്ളിലെ നവീകരണ ത്വരയോടും അന്ത്യോക്യായിലെ പാത്രിയർക്കാ സിംഹാസനത്തിനു മലങ്കരസഭയോടുമായിരുന്നു മേൽക്കോയ്മാ മനോഭാവത്തോടും ഒരുപോലെ പടവെട്ടി പുത്തൻകൂർ സമുദായത്തെ മുന്നോട്ട് നയിച്ചിരുന്ന പുലിക്കോട്ട് ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായും പഴയകൂർ സമുദായത്തെ വിദേശികളായ കർമലീത്താ മിഷനറിമാരുടെ മേൽക്കോയ്മയിൽ നിന്നും സംരക്ഷിക്കാൻ അഹോരാത്രം പണിപ്പെട്ടുകൊണ്ടിരുന്നു. നിധീരിക്കൽ മാണിക്കത്തനാരും ചേർന്ന് രൂപംകൊടുത്ത നസ്രാണിജാതൈക്യസംഘമായിരുന്നു അത്. ഈ രണ്ട് പുണ്യശ്ലോകന്മാരുടെ ശ്രമഫലമായി ഇരു സമുദായത്തിലെയും അംഗങ്ങൾ യോജിച്ചു രൂപംകൊടുത്ത അനവധി സ്ഥാപനങ്ങൾ മധ്യകേരളത്തിൽ പിറവിയെടുത്തു. കോട്ടയത്തെ പ്രസിദ്ധമായ എം.ഡി. സ്കൂളും മനോരമ കോമ്പൗണ്ടിലെ ആദ്യകാല സംരംഭങ്ങളും ഒക്കെ അങ്ങനെ രൂപംകൊണ്ടവയാണ്. പഴയകൂർസമുദായത്തെ നയിച്ചുകൊണ്ടിരുന്ന വിദേശമെത്രാന്മാർക്ക് നസ്രാണികളുടെ സഹകരണ സംരംഭങ്ങളിൽ ഉണ്ടായിരുന്ന വിശ്വാസക്കുറവും ഒരുമിച്ചുനിൽക്കേണ്ട ഇടങ്ങളിൽ പുത്തൻകൂറിലെ ചില ദുഷ്ടബുദ്ധികൾ ഇറക്കിയ കുതന്ത്രങ്ങളും കാരണം ഈ സംരംഭങ്ങളിൽ നിന്ന് പഴയകൂർ സമുദായത്തിനു കാലക്രമത്തിൽ പിൻവാങ്ങേണ്ടിവന്നു. (വിശദാംശങ്ങൾക്ക് ഇഞ്ചക്കലോടി, 79- 86) ഇങ്ങനെ പുത്തൻ കൂർ സമുദായത്തിന്റെ നിയന്ത്രണത്തിലെത്തിയ എം.ഡി. സ്കൂളിലേക്കാണ് 1908-ൽ പി.റ്റി. ഗീവർഗീസ് ശെമ്മാശൻ പ്രിൻസിപ്പാളായി നിയുക്തനാകുന്നത്.



സഭയിലെ വേദനാജനകമായ വിഭജനത്തിന്റെ ആദ്യകാലം മുതൽ പുനരൈക്യത്തിനുവേണ്ടി മുൻകൈ എടുത്തവരിൽ പഴയകൂർ സമുദായത്തിലെ വൈദികരും അല്മായരുമായ നേതാക്കളുടെ പങ്ക് വളരെ വലുതാണ്. റോമിൽ നിന്ന് നിയുക്തനാകുന്ന ആദ്യ തദ്ദേശീയ മെത്രാനായ പറമ്പിൽ ചാണ്ടിമെത്രാൻ മുതൽ, പുനരൈക്യപരിശ്രമത്തിനായി നടത്തിയ ആത്മസമർപ്പണത്തിൽ സ്വന്തജീവൻ തന്നെ സമർപ്പിച്ച കരിയാറ്റി ജോസഫ് മെത്രാനും അദ്ദേഹത്തിന്റെ സഹചാരിയും പിൻഗാമിയുമായ പാറേമാക്കൽ തോമാ കത്തനാരും, സമുദായത്തെ ഒന്നിപ്പിക്കാൻ രാഷ്ട്രീയവും സാമ്പത്തികവുമായ സ്വാധീനവും സമ്മർദ്ദവും ഒക്കെ പ്രയോഗിച്ച് പരാജയപ്പെട്ട തച്ചിൽ മാത്തൂതരകനും ഉൾപെടുന്ന ഒരു നീണ്ട നിരയിലെ അവസാന കണ്ണിയായിരുന്നു നിധീരിക്കൽ മാണികത്തനാർ. കത്തനാരുമായുള്ള സൗഹൃദത്തിന്റെ നാളുകളിൽ ഔദ്യോഗികമായ പുനരൈക്യാലോചനകളുമായി വളരെ മുന്നോട്ട് പോയിരുന്നു അന്ന് മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന പുലിക്കോട്ട് തിരുമേനി. ഇവരൊരുമിച്ചുനടത്തിയ സാമുദായിക മുന്നേറ്റങ്ങൾ മധ്യതിരുവിതാംകൂറിൽ സാമുദായികമായ ഐക്യത്തിനുതകുന്ന വളക്കൂറുള്ള നിലം ഒരുക്കിയിരുന്നു എന്ന് വ്യക്തമാണ്. പുനരൈക്യാനന്തരവർഷങ്ങളിൽ, അന്ന് സ്വയം കാലുറപ്പിക്കാൻ പണിപ്പെടുന്ന സീറോ മലബാർ ഹൈരാർക്കിയിൽ നിന്ന്

(സീറോ മലബാർ ഹയരാർക്കി സ്ഥാപിതമാകുന്നത് 1923 -ൽ മാത്രമാണ്) മലങ്കര കത്തോലിക്കാസഭയ്ക്ക് ലഭിച്ച ഹൃദയം നിറഞ്ഞ പ്രോത്സാഹനവും പിന്തുണയും ഈ ഹൃദയപശ്ചാത്തലത്തിൽ നിന്ന് വന്നവയാണ്. ചങ്ങനാശേരി രൂപതയ്ക്ക് നേതൃത്വം നൽകിക്കൊണ്ടിരുന്ന കാളാശ്ശേരി പിതാവിന്റെ പരിശ്രമഫലമായാണ് മലങ്കരയിലെ അന്ത്യോക്യൻ സുറിയാനി ആരാധന ക്രമത്തിനു പരിശുദ്ധസിംഹാസനത്തിന്റെ അംഗീകാരം ആദ്യമായി ലഭിക്കുന്നത് എന്നതും ശ്രദ്ധേയമാണ്. ക്നാനായ സമുദായത്തിൽ നിന്ന് യാക്കോബായ കൂട്ടായ്മയിൽ ഉണ്ടായിരുന്നവരുടെ പുനരൈക്യത്തിനായി നടത്തിയ അക്ഷീണ പരിശ്രമങ്ങൾക്ക് 1921-ൽ അനുകൂലഫലം ലഭിക്കുകയായിരുന്നു. ക്നാനായ കൂട്ടായ്മയിൽ നിന്ന് പുനരൈക്യപ്പെട്ട ഫാദർ ജേക്കബ് നെടുംചിറയെപ്പോലെയുള്ളവർ ആകാലം മുതലേ അന്ത്യോക്യൻ റീത്തിൽ ആരാധന നടത്തിയിരുന്നു, കോട്ടയം വികാരിയാത്തിനുകീഴിൽ 1938-ൽ യശഃശരീരനായ തോട്ടാശ്ശേരി അച്ചന്റെ ശ്രമഫലമായി രൂപം കൊണ്ട മാർത്തോമാ ദാസസംഘവും പുനരൈക്യപ്രവർത്തനങ്ങളിൽ നല്ല പങ്കുവഹിച്ചിട്ടുണ്ട്. മാർ ഈവാനിയോസിന്റെ ജീവചരിത്രകാരനായ തോമസ് ഇഞ്ചക്കലോടിയച്ചൻ കത്തോലിക്കാസഭയിൽ എത്തിയത് മാർത്തോമാ ദാസസംഘത്തിലൂടെയാണ്. പഴയകൂർ സമുദായത്തിൽ പുനരൈക്യസംരഭങ്ങൾക്ക് സാഹചര്യങ്ങൾ അനുകൂലമായിരുന്നു എങ്കിലും കോട്ടയത്ത് താമസമായ ആദ്യകാലങ്ങളിൽ (ഏകദേശം 1900 മുതൽ 1912 വരെ) മാർ ഈവാനിയോസ് തിരുമേനി ഇക്കാര്യത്തെക്കുറിച്ച് ബോധവാനായിരുന്നു എന്ന് തോന്നുന്നില്ല. സ്വന്തസഭയിലെ അന്തരീക്ഷം സമരകലുഷിതമായിരുന്നു. 1908-നു ശേഷമുള്ള വർഷങ്ങളിൽ പഴയകൂർ സമുദായ നേതൃത്വവുമായി മാർ ഈവാനിയോസിനുണ്ടായിരുന്ന ബന്ധം വിശദീകരിക്കുന്ന കാര്യമായ രേഖകൾ ഒന്നും ജീവചരിത്രകാരന്മാർ നൽകുന്നില്ല . പക്ഷെ ഇക്കാലത്ത് കത്തോലിക്കാസഭയെ അകലെ നിന്ന് പഠിക്കുകയും ആരാധനയോടെ നോക്കിക്കാണുകയുമായിരുന്നു ഫാദർ പി.റ്റി. ഗീവർഗീസ് എന്ന് നമുക്ക് വ്യക്തമായി അറിയാം. അക്കാലത്ത് പഴയകൂർ സുറിയാനിക്കാരുടെ അജപാലന ചുമതലയുണ്ടായിരുന്ന വാരാപ്പുഴ വികാരിയാത്തിലെ ബിഷപ്പ് ബെർനാർദ് ഓഫ് ജീസസ് എന്ന കർമലീത്താ മെത്രാന് പുനരൈക്യത്തിനുശേഷം എഴുതിയ കത്തിൽ മാർ ഈവാനിയോസ് ഇക്കാര്യം എഴുതുന്നുണ്ട്. 'ആയിരത്തിത്തൊള്ളായിരം മുതലുള്ള വർഷങ്ങളിൽ, ഞാൻ കോട്ടയത്തുണ്ടായിരുന്നു. തിരുമേനി കോട്ടയത്ത് ദൈവമഹത്വത്തിനും അവിടുത്തെ പരിശുദ്ധസഭയുടെ സുസ്ഥിതിക്കുമായി പരിശ്രമിച്ചുകൊണ്ട് കോട്ടയത്തുണ്ടായിരുന്ന ദീർഘവും ഫലപ്രദവുമായ വർഷങ്ങളിൽ, ഞാൻ നിശബ്ദനായ ഒരു ആരാധകനായിരുന്നു. തിരുമനസ്സിലെ ചില സഹപ്രവർത്തകരെയും ഞാൻ ഓർക്കുന്നുണ്ട്. കർത്താവിന്റെ മുന്തിരിത്തോട്ടത്തിലെ പരിശ്രമികളായ ജോലിക്കാരെ മാത്രമല്ല ഞാൻ ആരാധനയോടെ നോക്കിയിരുന്നത്, ആ മുന്തിരി



ത്തോട്ടത്തെ കൂടിയാണ്. എന്റെ ആരാധന സ്നേഹമായി പരിണമിക്കുകയും അതിൻ ഫലമായി ഞാൻ കത്തോലിക്കാസഭയിൽ എത്തുകയും ചെയ്തിരിക്കുന്നു.

ബഹുമാനപൂർവമായ ഈ നേട്ടത്തെ വ്യക്തമാക്കുന്ന മറ്റൊരു സംഭവം മാർഗരറ്റ് ഗിബ്ബൺസ്, എം.ഡി. സ്കൂൾ കാലത്തുനിന്ന് വിവരിക്കുന്നുണ്ട്. സ്കൂളിലെ വിവിധ വിദ്യാർത്ഥിസംഘടനകളിൽ ഒന്ന് കർമലീത്തകാരുടെ നേതൃത്വത്തിലുള്ള പഴയകൂർ സുറിയാനിക്കാരുടെ കൂട്ടായ്മ ആയിരുന്നു. ഈ കൂട്ടത്തിൽ ഇടയ്ക്കിടെയെങ്കിലും പങ്കെടുക്കുന്നതിനും പ്രസംഗിക്കുന്നതിനും പ്രിൻസിപ്പലച്ചൻ പ്രത്യേകമായ താല്പര്യം കാണിച്ചിരുന്നു. ഒരു യോഗത്തിൽ പ്രസംഗത്തിനിടെ കത്തോലിക്കാസഭയോട് തനിക്കുള്ളതാല്പര്യത്തിന്റെ രഹസ്യം അദ്ദേഹം വെളിവാക്കുകയും ചെയ്തു. 'കത്തോലിക്കാ സഭയുടെ സാർവത്രികതയെ ഞാൻ അസൂയയോടെ നോക്കിക്കാണുന്നു. പ്രഭാതം മുതൽ പ്രദോഷം വരെ എന്റെ നാമത്തിനായി പരിശുദ്ധ ബലി സമർപ്പിക്കപ്പെടുന്നു എന്ന കർതൃവചനം സത്യമായി നിറവേറുന്നത് കത്തോലിക്കാസഭയിൽ മാത്രമേ ഉള്ളൂ'. ഈ

പ്രസംഗത്തിൽ തന്നെ വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ മിഷൻ ചൈതന്യത്തെയും അദ്ദേഹം പുകഴ്ത്തുന്നുണ്ട് (ഗിബ്ബൺസ് 39).

തിരുകൊച്ചിക്കപ്പുറം ഒരു യാക്കോബായക്കാരനും സുവിശേഷ വേല ചെയ്യാൻ പോയിട്ടില്ല എന്ന സത്യസന്ധമായ ബോധത്തിൽ നിന്നാണ് ബഥനി പ്രസ്ഥാനത്തെക്കുറിച്ചുള്ള ആദ്യചിന്തകൾ മുളയ്ക്കുന്നതെന്ന് ആത്മകഥാകഥനത്തിൽ പിതാവ് വ്യക്തമാക്കുന്നുണ്ട്. പഴയ സെമിനാരിയും എം.ഡി.സ്കൂളും കേന്ദ്രീകരിച്ചുനടത്തിയ സുവിശേഷ പ്രഘോഷണ യാത്രകളുടെ പിന്നിലും സഭയുടെ സാർവത്രികതയെക്കുറിച്ചും മിഷൻ ദൗത്യത്തെക്കുറിച്ചുമുള്ള അടിസ്ഥാനപരമായ താല്പര്യം കാണാം. അക്കാലത്തുതന്നെ എഴുതിയ ഒരുലേഖനത്തിൽ സുവിശേഷവേല എങ്ങനെ ഒരു ഇടവക പട്ടക്കാരന്റെ അടിസ്ഥാന ജീവിതമാർഗം ആവുന്നു എന്ന് തിരുമേനി വ്യക്തമാക്കുന്നുണ്ട്. ജപ്പാനിലും ചൈനയിലും മധ്യേഷ്യയിലും ബൈസന്റൈൻ സഭ നടത്തുന്ന സുവിശേഷപ്രഘോഷണത്തെ ശ്ലാഘിക്കുന്ന തിരുമേനി അടുത്തതായി പറയുന്ന വാചകം 'ലോകത്തിന്റെ ഏതുഭാഗത്തും റോമാക്കാർ അതിശയകരമാം വണ്ണം സുവിശേഷവേല ചെയ്യുന്നു എന്നാണ്. പ്രൊട്ടസ്റ്റന്റ് സുവിശേഷ വേലയെ ഇവിടെ ഒരു അടിക്കുറിപ്പുപോലെ ഓർക്കുക മാത്രമേ തിരുമേനി ചെയ്യുട്ടുള്ളൂ എന്നത് ശ്രദ്ധേയമാണ്. കോട്ടയത്തെ താമസകാലത്ത് 1910 ലാണു തിരുമേനി ഇക്കാര്യം എഴുതുന്നത്. പിതാവിന്റെ നയപ്രഖ്യാപനമായി സഭാചരിത്രം രേഖപ്പെടുത്തുന്ന മെത്രാഭിഷേകാനന്തരം നടത്തിയ പ്രസംഗത്തിലും കത്തോലിക്കാ സഭയെ ഓർക്കുന്നത് പ്രത്യക്ഷത്തിലുള്ള അതിന്റെ സാർവത്രികതയെ എടുത്തുകാണിച്ചുകൊണ്ടാണ്. ലോകവ്യാപകത്വമുള്ള കത്തോലിക്ക സഭയുമായി ചേർന്നു നിൽക്കുന്ന കേരള സുറിയാനിക്കാരിലെ ബഹുഭൂരിപക്ഷവുമായും ഐക്യത്തിലാകേണ്ടത്, പരിശുദ്ധ സഭയക്കായി രക്ഷകനായ യേശുസമർപ്പിച്ച പ്രാർത്ഥന നിർവർത്തിക്കുന്നതിന് അത്യാവശ്യമാണെന്ന് തിരുമേനി പറയുന്നു.

ചുരുക്കത്തിൽ ലോകവ്യാപകമായ സുവിശേഷ സാന്നിദ്ധ്യമായാണ് തന്റെ വൈദികശുശ്രൂഷയുടെ ആദിമകാലത്ത് തിരുമേനി കത്തോലിക്കാസഭയെ ശ്രദ്ധിക്കുന്നത്. കർമലീത്താ വിശുദ്ധരോടും ഫ്രാൻസിസ് സേവ്യറിനോടും ഒക്കെ അദ്ദേഹത്തിനു തോന്നിയിരുന്ന മാനസികമായ അടുപ്പവും ഈ ചൈതന്യത്തോട് ചേർന്നുനിൽക്കുന്നതാണ്. മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതം വിലയിരുത്തുമ്പോൾ സെറാമ്പൂരിൽ ബാപ്റ്റിസ്റ്റ് മിഷനറിമാരും എപ്പിഫനി സന്യാസിനിമാരും ആയുള്ള അടുപ്പമാണ് മിഷനെക്കുറിച്ച് അദ്ദേഹത്തെ പ്രചോദിപ്പിച്ചതെന്ന് പല പ്രസംഗങ്ങളിലും വായിക്കുവാൻ ഇടയായിട്ടുള്ളതുകൊണ്ടാണ് ഇക്കാര്യം എടുത്തെഴുതുന്നത്. ബഥനിയെക്കുറിച്ചുള്ള ചിന്തകൾ പ്രത്യക്ഷമായും ആരംഭിക്കുന്നതിനുമുമ്പേ തന്നെ തിരുമേനി മിഷൻ പ്രവർത്തനത്തിന്റെ പ്രാധാന്യം തിരിച്ചറിഞ്ഞിരുന്നു. തിരുമേനി തന്നെ എടുത്തുപറയുന്ന പ്രചോദനം കത്തോലിക്ക സഭയുടെ സാർവത്രിക സാന്നിദ്ധ്യവും സുവിശേഷ പ്രവർത്തനവും ആണ്.

ആഗോള മിഷൻ മധ്യസ്ഥയായ കൊച്ചുത്രേസ്യായോട് പുനരൈക്യപ്രസ്ഥാനത്തിനുള്ള മാനസിക അടുപ്പം ഒരു കടംകഥപോലെ ആണ്. 1930–ലെ പുനരൈക്യത്തിനു വർഷങ്ങൾ മുൻപ് ആശ്രമത്തിൽ നിന്ന് പുനരൈക്യപാത താണ്ടിയ ചെങ്ങന്നൂരെ ഗീവർഗീസച്ചൻ വിശുദ്ധയുടെ സഹോദരിയോട് പുനരൈക്യാലോചനകൾക്കായി പ്രാർത്ഥിക്കാൻ ആവശ്യപ്പെട്ടിരുന്നു. അതിൻ പ്രകാരം 1930 ആഗസ്റ്റ് മാസത്തിൽ ലിസ്യൂവിലെ കർമലീത്താമഠത്തിൽ നൊവേന നടത്തപ്പെട്ടു. ഒരുമാസത്തിനകം പുനരൈക്യപ്രസ്ഥാനം യഥാർത്ഥമായി. അഭിനന്ദനവും ആശീർവാദവുമായി കൊച്ചുത്രേസ്യായുടെ ഒരു രൂപം മാർ ഈവാനിയോസ് തിരുമേനിക്ക് മഠത്തിൽ നിന്ന് അയച്ചുകൊടുത്തു. ലത്തീനീകരണം എന്ന ദുരാരോപണം ഭയന്ന് നങ്ങ്യാർകുളത്തെ ബഥനിമഠത്തിൽ രഹസ്യവാസം ചെയ്ത ആ രൂപം ഇപ്പോൾ തിരുവനന്തപുരം ബഥനി മഠത്തിലെ സ്മരണാഞ്ജലിയിൽ സൂക്ഷിച്ചിട്ടുണ്ട്. തിരുവല്ലാരൂപതയുടെ ആസ്ഥാനം ചെറുപുഷ്പഗിരിയായി മാറിയതിൽ വിശുദ്ധയോടുള്ള ഈ കടപ്പാടിന്റെ ഓർമ്മയുണ്ട്.

മിഷൻ ചൈതന്യത്തോടുള്ള അടങ്ങാത്ത അഭിനിവേശവും ആരാധനയും ആയിരുന്നു കത്തോലിക്കാസഭയിലേക്കുള്ള വഴികാട്ടി എന്ന് മാർ ഈവാനിയോസിന്റെ ജീവിതത്തിൽ നിന്ന് തിരിച്ചറിയുമ്പോൾ, ഉള്ളറയിൽ ഇപ്പോഴും ഒളിഞ്ഞിരിക്കുന്ന ഈ വിശുദ്ധ രൂപത്തിനു മിഴിവു വരും. കടംകഥയ്ക്ക് ഉത്തരവും.



# ഏതാനും പുനരൈക്യവാർഷിക ചിന്തകൾ

ഫാ. ജോൺ ബർക്ക്മാൻസ് ഒ.ഐ.സി



ബത്തേരിയിൽ വച്ച് നടക്കാൻ പോകുന്ന 2014–ലെ പുനരൈക്യവാർഷികത്തിന് ആകമാന മലങ്കര കത്തോലിക്കാസഭ ഒരുങ്ങിക്കൊണ്ടിരിക്കുകയാണ്. വാർഷികാഘോഷത്തിന്റെ ശൈലിയെപ്പറ്റി അനുകൂലവും പ്രതികൂലവുമായ പല അഭിപ്രായങ്ങളും പറഞ്ഞു കേട്ടിട്ടുണ്ട്. പക്ഷേ എന്നേക്കാൾ സഭാബോധം കൊണ്ടു നിറഞ്ഞ സംഘാടകരുടെ മുൻപിൽ കുറെ അഭിപ്രായങ്ങൾ കൂടി നിരത്തുവാനല്ല, മറിച്ച് ആഘോഷങ്ങൾക്ക് ഒരു നവചൈതന്യം പകരാൻ സഹായിച്ചേക്കാവുന്ന ചില ചിന്തകൾ പങ്കുവയ്ക്കുവാൻ ശ്രമിക്കുക മാത്രമാണ്. ആഘോഷം നടത്തുന്ന മലങ്കര കത്തോലിക്കാസഭാമക്കൾ, അനുഭാവം, ആദരവ്, വിമർശനം തുടങ്ങിയ മിശ്രവികാരങ്ങളോടുകൂടി നോക്കി നിൽക്കുന്ന യാക്കോബായ ഓർത്തഡോക്സ് വിശ്വാസികൾ പ്രതികരണങ്ങളൊന്നും ഇല്ലാതെ സംഭവം നോക്കിനിൽക്കുന്ന കാഴ്ചക്കാർ എല്ലാം ഉണ്ടാകും വേദികളിലും പരിസരങ്ങളിലും. എല്ലാവർക്കും എല്ലാവരോടും സഭാപരമായ സംവാദത്തിനുള്ള അവസരമായി മാറുമ്പോഴാണ് പുനരൈക്യവാർഷികത്തിന് അർത്ഥം ലഭിക്കുന്നത്.

**സഭാമക്കളോട്**

**1.** 2011 ഒക്ടോബറിൽ നടന്ന ഒന്നാമത്തെ സഭാ അസംബ്ലി ഓർക്കുകയാണ്. അവിടെ നടന്നതിൽ ഏറ്റം അർത്ഥവത്തായി മാറിയ ഇനം സഭാമക്കൾക്ക് ഹൃദയം തുറക്കുന്നതിനും അടിച്ചിരുത്താതെ ക്ഷമയോടെ കേട്ടിട്ടുമാത്രം പ്രതികരിക്കുകയോ അംഗീകരിക്കുകയോ ചെയ്യുന്നതിനും സഭാ നേതൃത്വം കാണിച്ച സന്മനസ്സായിരുന്നു. ഈ സദ്ഭാവനയിൽ നിന്നാണ് സുവിശേഷസംഘം പോലെയുള്ള മുന്നേറ്റങ്ങൾ ഉണ്ടായത്. നിലവിലുള്ള കാനൻ നിയമമനുസരിച്ച് അഞ്ചുവർഷത്തിൽ ഒരിക്കൽ ആണല്ലോ സഭാ അസംബ്ലി. ഇടയ്ക്കുള്ള പുനരൈക്യവാർഷികങ്ങൾ സഭാമക്കൾക്ക് പിതാക്കന്മാരുടെയും സഭയുടെയും മുൻപിൽ ഹൃദയം തുറക്കുന്നതിനും ഉള്ള അവസരങ്ങൾ ഉണ്ടാക്കണം. അസംബ്ലിയിൽ 75 പേർക്ക് സംസാരിക്കുന്നതിന് അവസരം ലഭിച്ചത് ഒരു അനുഗ്രഹീത മുഹൂർത്തമായി മാറുന്നതിന്, ചെയ്തിരുന്ന ക്രമീകരണങ്ങൾ ഒട്ടേറെ സഹായിച്ചു. ബത്തേരിയിൽ മലങ്കര രൂപതകളിൽ നിന്ന് മാത്രമല്ല ETRI, Usa, Canada, Gulf, Europe ഇവിടങ്ങളിൽനിന്നെല്ലാം, ഒരു പക്ഷേ Australia, Newzeland ൽ നിന്നുപോലും പ്രതിനിധികൾ സംബന്ധിക്കും. എല്ലാവരുടെയും പ്രതിനിധികൾക്കെങ്കിലും ഹൃദയം തുറക്കുന്നതിനും എല്ലാവരെയും ശ്രവിക്കുന്നതിനും എല്ലായിടത്തുനിന്നുമുള്ള സാക്ഷ്യങ്ങൾ കേൾക്കുന്നതിനും ഉള്ള അവസരങ്ങൾ തുറക്കേണ്ടതാണ്. കേട്ട പ്രതീക്ഷകൾ, പരാതികൾ, ആകാംക്ഷകൾ, ആഗ്രഹങ്ങൾ എല്ലാം ശേഖരിക്കയും കാര്യക്ഷമമായ follw up ഉണ്ടാകുകയും അടുത്ത പുനരൈക്യവാർഷികത്തിൽ review ചെയ്യുകയും ചെയ്യുന്നതിനുള്ള സംവിധാനങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. കഴിഞ്ഞ പുനരൈക്യവാർഷികാഘോഷത്തോടനുബന്ധിച്ചു നടന്ന സെമിനാറിന്റെ കണ്ടെത്തലുകൾ *Acts* എന്ന പേരിൽ പ്രസിദ്ധീകരിച്ചത് ഒരു നല്ല കാൽവയ്പ്പായി.

**2.** June 24–ാം തീയതി മാർ ഈവാനിയോസ് പിതാവിന്റെ കബറിടം തുറക്കൽ ശുശ്രൂഷ സമയത്ത് ലഭിച്ച ഒരു ഈവാനിയൻ അനുഭവത്തിൽ നിന്ന്. കബർ തുറക്കൽ ശുശ്രൂഷ നടക്കുമ്പോൾ കബർ ചാപ്പലിലും കത്തീഡ്രൽ ദേവാലയത്തിന്റെ പ്രധാനകവാടം മുതൽ പ്രധാന ഗേറ്റുവരെയും പുറത്തും മണിക്കൂറുകൾ കാത്തുനിന്ന ആയിരകണക്കിനു വിശ്വാസികളിൽ തളംകെട്ടി നിന്ന പ്രാർത്ഥനാനുഭവം പുനരൈക്യവാർഷികം പോലെയുള്ള മലങ്കര കത്തോലിക്കാസഭയുടെ എല്ലാ കൂടിവരവുകളിലും ഉണ്ടാകട്ടെ എന്ന് ആശിക്കുന്നു. പുനരൈക്യവാർഷികാഘോഷത്തിനു വരുന്നത് പ്രാർത്ഥിക്കാനാണോ അവിടെ നടക്കുന്ന കാര്യങ്ങൾ കാണുന്നതിനും കേൾക്കുന്നതിനും അല്ലേ എന്ന ചിന്ത ഉണ്ടാകാം. ഇതു തന്നെയാണ് നാം വരുത്തി

ക്കൊണ്ടേയിരിക്കുന്ന വലിയ തെറ്റ്. കുർബ്ബാനയ്ക്ക് പോകുന്നത് കുർബ്ബാന കാണുന്നതിനും കേൾക്കുന്നതിനും അല്ലേ പ്രാർത്ഥിക്കാനാണോ എന്ന് ചോദിക്കുന്നത് പോലെ ആണ് ഇത്. വാർഷികം ഒരു സംഭവത്തിന്റെ ഓർമ്മയാണ്. പുനരൈക്യവാർഷികം ഒരു ഓർമ്മപ്പെരുന്നാളാണ്. ഓർമ്മപ്പെരുന്നാളിലൂടെ ഓർക്കുന്ന വ്യക്തിയും സംഭവവും സമൂഹത്തിൽ വീണ്ടും സന്നിഹിതനാവുകയും ആ വ്യക്തിയിലൂടെ, സംഭവത്തിലൂടെ ലഭിച്ച അനുഗ്രഹത്തെ ഓർത്തു ദൈവത്തേ സ്തുതിക്കുകയും ആ അനുഗ്രഹങ്ങൾ ഇന്നത്തേ സമൂഹത്തിൽ സമ്പുഷ്ടമാകുന്നതിന് പ്രാർത്ഥിക്കുകയും ചെയ്യുന്നതിനുള്ള അവസരമാണ്. പുനരൈക്യ ആഘോഷവേളയിൽ സഭാമക്കളുടെ സഭാജീവിതം, രൂപതകൾ, രൂപതകൾക്കു പറത്തുള്ള സഭാസമൂഹങ്ങൾ, കേരളത്തിൽ തന്നെ അന്തോക്യൻ പാരമ്പര്യത്തിലുള്ള അകത്തോലിക്കാസഭകൾ, ഇസ്ലാമിക് രാജ്യങ്ങളിൽ പീഡിപ്പിക്കപ്പെടുന്ന സഭകൾ, ലോകസമാധാനം, ശാന്തി, ഇവയ്ക്കൊക്കെ വേണ്ടി ആഴത്തിലുള്ള പ്രാർത്ഥനാനുഭവം ഉണ്ടാകുന്നതിന് കൂടുതൽ സംവിധാനങ്ങൾ ഉണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു. രണ്ടാമത്തെ ദിവസം ഉച്ചവരെയുള്ള ഉപവാസപ്രാർത്ഥന ഒരു വലിയ അനുഭവമായിരിക്കും സൃഷ്ടിക്കുക.

**അന്തോക്യൻ അകത്തോലിക്കാസഭസമൂഹങ്ങളോട്**

**3.** മലങ്കരകത്തോലിക്കാസഭയും കേരളത്തിലെ Orthodox, Syrian Orthodox സഭകളും പരസ്പരം മാംസത്തിൽ നിന്നുള്ള മാംസവും അസ്ഥിയിൽ നിന്നുള്ള അസ്ഥിയും ആണ്. എന്നാൽ *മലങ്കര കത്തോലിക്കാസഭ* എന്ന വാക്ക് പറയാനോ കേൾക്കാനോ കൊള്ളരുതാത്ത ഒന്നായിട്ടാണ് ചില സഭാനേതാക്കൾ കരുതുന്നത് (അവരുടെ തന്നെ സാധാരണവിശ്വാസികൾക്ക് അതേ ചിന്താഗതി ആയിരിക്കണമെന്നില്ല). കത്തോലിക്കാ Orthodox, Syrian Orthodox, സഭകളുടെ ദൈവശാസ്ത്ര കമ്മീഷനുകൾ തമ്മിലുള്ള സംവാദം നടക്കാറുണ്ട്. ഈ സംവാദങ്ങൾ യേശു ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത കൂട്ടായ്മയിൽ ഈ സഭാസൂമഹങ്ങളെ എന്നെങ്കിലും എത്തിക്കുമോ? ഈ സംവാദങ്ങൾ എക്കാലവും വഴിമുട്ടി നിൽക്കുന്നത് മാർപ്പാപ്പായുടെ പരമാധികാര ശുശ്രൂഷയെപ്പറ്റിയുള്ള ധാരണകളിലാണ്. ഈ കീറാമുട്ടി എന്നെങ്കിലും ആരെങ്കിലും കീറുമെന്നോ, ഒരിക്കലും ആരും കീറുകയില്ല എന്നോ പറയാനുള്ള പ്രവചനവരമൊന്നും എനിക്കില്ല. പിതാവേ, ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ ഇവരെയും തമ്മിൽ ഒന്നാക്കിത്തീർക്കണമെ എന്ന് താൻ തന്നെ അർപ്പിച്ച് വി.കുർബ്ബാന മദ്ധ്യേ പ്രാർത്ഥിച്ച യേശുവിനു മാത്രമറിയാം. മാർ ഈവാനിയോസ് തിരുമേനിയുടെ പുനരൈക്യപരിശ്രമങ്ങൾ പരാജയമടയുകയാണ് ഉണ്ടായതെന്ന് Dr. Johns Abraham Konatt നെപ്പോലെ ആദരണീയരായ Orthodox -Syrian Orthodox ചരിത്രകാരന്മാർ പോലും വിലയിരുത്തുന്ന പശ്ചാത്തലത്തിലാണ് നമ്മുടെ ആഘോഷം നടക്കുക. അടുത്ത ദിവസങ്ങളിൽ കേരളത്തിലെ Syrian Orthodox സഭയും അവരുടെ തന്നെ പാത്രിയർക്കീസ് ബാവായും തമ്മിൽ ഉണ്ടായിരിക്കുന്ന സംഘർഷം, നമ്മുടെ ആഘോഷത്തിന്റെ പശ്ചാത്തലത്തിന്റെ മൂർച്ച കൂട്ടുന്നു ഈ പശ്ചാത്തലങ്ങളുടെ നടുവിൽ നാം നടത്തുന്ന പുനരൈക്യവാർഷികാഘോഷം നമ്മുടെ അകത്തോലിക്കാ സഹോദരങ്ങൾക്ക് എന്തു സുവിശേഷസന്ദേശം പകരുവാനാണ് രൂപകൽപ്പന ചെയ്തിരിക്കുന്നത്?

**4.** മാർ ഈവാനിയോസ് പദയാത്രയിലും പുനരൈക്യവാർഷികാഘോഷങ്ങളിലും ഏതാണ്ടൊരു വൈദ്യുതി പ്രവാഹം പരത്തുന്ന മുദ്രാവാക്യം *മുണ്ടൻ മലയുടെ മണ്ടയ്ക്ക് ബഥനി കൊളുത്തിയ ദീപ ശിഖ കെടാതെ ഞങ്ങൾ സൂക്ഷിക്കും* എന്നതാണ്. മുണ്ടൻമലയിലെ ദീപശിഖ കത്തി നിന്നത് പരിത്യാഗം, പ്രാർത്ഥന എന്ന നൈവേദ്യങ്ങൾ കൂട്ടികലർത്തിയ എണ്ണ കൊണ്ടാണ്. എം.ഡി. സെമിനാരിയുടെ പ്രിൻസിപ്പൽ പദം, സെറാമ്പൂരിലെ പ്രൊഫസർ പദം അന്നത്തെ യാക്കോബായസഭയിൽ ലഭിക്കാമായിരുന്ന പരമോന്നത അദ്ധ്യക്ഷസ്ഥാനം എല്ലാം ഒന്നുമല്ലാത്തതുപോലെ ഉപേക്ഷിച്ച് , സൊർബോണിലെ professorial gown ഉപേക്ഷിച്ച ഫ്രാൻസീസ് സേവ്യറിനെപ്പോലെ, തന്റെ അപ്പന്റെ കോടീശ്വര തറവാടിനോട് വിട പറഞ്ഞ്, ദാരിദ്ര്യത്തെ പ്രിയതമയായി സ്വീകരിച്ച ഫ്രാൻസീസ് അസീസിയെപ്പോലെ, ഭിക്ഷാം ദേഹിയായി മദ്ധ്യതിരുവിതാംകൂറിൽ ധർമ്മം പിരിച്ച് നടന്ന് മുണ്ടൻമലയിൽ പരിത്യാഗത്തിന്റെ ദീപശിഖ മാർ ഈവാനിയോസ് കൊളുത്തി. ആ ദീപം ആളിക്കത്തിയത് തനിക്കു സ്വന്തമായിരുന്ന 400 ഏക്കർ റബ്ബർ തോട്ടം നിരുപാധികം trustee മാരെ ഏൽപ്പിച്ച് മലയിറങ്ങിയപ്പോഴാണ്. ദൈവത്തിന്റെ രൂപത്തിലായിരിക്കെ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട കാര്യമായി പരിഗണിക്കാതെ തന്നെത്തന്നെ ശൂന്യനാക്കിയ ദൈവപുത്രൻ (Phil 2/6 11) സഭയെ ശൂന്യവത്കരണത്തിന്റെ ദീപശിഖ ഭരമേൽപ്പിച്ചു. യേശുക്രിസ്തുവിനേപ്പറ്റിയുള്ള പൂർണ്ണ ജ്ഞാനം ഉൾക്കൊള്ളുന്നതിന് തന്റെ ഏറ്റം വലിയ സമ്പത്തായി കരുതിയിരുന്ന ഫരിസ്സേയ ഭാവം വി.പൗലോസ് വിട്ടൊഴിഞ്ഞു. യേശു നിർവ്വചിച്ചു തന്ന, വി. പൗലോസ് മാതൃക കാട്ടിത്തന്ന പരിത്യാഗഭാവം സഭയുടെ അടിസ്ഥാനഭാവമാണ്. അത് സഭയുടെ ആഘോഷങ്ങളിൽ പ്രതിഫലിച്ചിരിക്കണം. കനത്ത മഴയത്തും ഒരു കാലൻ കുടയുടെ മാത്രം സംരക്ഷണത്തിൽ, ഫ്ളോട്ടുകളില്ലാതെ മുത്തുക്കുടകളില്ലാതെ, മുദ്രാവാക്യങ്ങളുടെ ശ്രവണ മലിനീകരണമില്ലാതെ, ധാരാളം പേർ നിഷ്പാദുകരായി,

പ്രാഥമിക ആവശ്യങ്ങളുടെ നിർവ്വഹണത്തിനും താമസസൗകര്യങ്ങളിലും അനുഭവപ്പെട്ട പരിമിതികൾ സന്തോഷപൂർവ്വം ഏറ്റെടുത്ത് പെരുന്നാട്ടിൽ നിന്ന് തിരുവനന്തപുരം വരെ നടത്തിയ തീർത്ഥാടനപദയാത്ര ഒരു വലിയ സുവിശേഷപ്രഘോഷണം ആക്കാൻ നമുക്ക് കഴിഞ്ഞു. ഉപഭോഗ കമ്പോള വ്യവസ്ഥിതികളുടെ അതിപ്രസരം നമ്മുടെ പൊതു ആഘോഷങ്ങളെ തരം താഴ്ത്തിക്കളയാതിരിക്കാൻ നാം ശ്രദ്ധിക്കേണ്ടതുണ്ട്. ഇല്ലാത്തതുകൊണ്ട് ദാരിദ്ര്യം അനുഭവിക്കുന്നതല്ല, ഉള്ളതിൽ ചിലതു വേണ്ട എന്നു വയ്ക്കുന്നതാണ് സുവിശേഷപരമായ ദാരിദ്ര്യാരൂപി. സഭാപിതാവ് കാണിച്ചു തന്ന ഈ അടിസ്ഥാന പാഠം സഭാമക്കളുടെ ജീവിതത്തിന്റെ എല്ലാ മേഖലകളിലും പ്രതിഫലിക്കുന്നതിനുമുള്ള പ്രചോദനം പകരുന്നതിനുള്ള നല്ല ഒരവസരമാണ് പുനരൈക്യവാർഷികം.

**5.** ഓർമ്മപ്പെരുന്നാൾ പദയാത്രയ്ക്കിടയിൽ വലിയ പ്രചോദനമായി മാറിയ മറ്റൊരു സംഗതി, വാളകം മുതൽ ആയൂർ വരെയുള്ള പദയാത്രയിൽ നടന്ന സന്ധ്യാപ്രാർത്ഥനയായിരുന്നു. എന്റെ കുട്ടിക്കാലത്ത് സഭകളുടെ ഐക്യത്തിനുവേണ്ടി തിരുവല്ല കത്തീഡ്രലിൽ നടത്തിയിരുന്ന അഷ്ടദിനപ്രാർത്ഥനകളിൽ സംബന്ധിക്കുമായിരുന്നു. അവസാനദിവസങ്ങളിലെ നാൽപ്പതു മണി ആരാധനയോടും വി. കുർബ്ബാനയുടെ ആഘോഷമായ പ്രദക്ഷിണത്തോടും കൂടി ആയിരുന്നു അഷ്ടദിനപ്രാർത്ഥനയുടെ പരിസമാപ്തി. അക്കാലത്ത് അഭിവന്ദ്യ സേവേറിയോസ് തിരുമേനിയ്ക്ക് തുടങ്ങാൻ സാധിച്ച മലങ്കര കത്തോലിക്കാപള്ളികളുടെയും സ്ഥാപനങ്ങളുടെയും എണ്ണം മാത്രം നോക്കിയാൽ മതിയാകും സഭയുടെ വളർച്ചയിൽ പ്രാർത്ഥനയ്ക്കുള്ള ശക്തി വ്യക്തമാകാൻ. ഇന്ന് അഷ്ടദിനപ്രാർത്ഥനയും അകത്തോലിക്കരുടെ മാനസാന്തരത്തിനു വേണ്ടിയുള്ള പ്രാർത്ഥനയും ചരിത്രത്തിന്റെ ഭാഗമായി മാറിയിരിക്കുകയാണല്ലോ. അതിന്റെയൊക്കെ ആഘാതം മലങ്കരസഭയ്ക്ക് ഉണ്ട് എന്നാണ് എന്റെ വിശ്വാസം. അതൊക്കെ തിരികെ കൊണ്ടുവരണം എന്ന് സൂചിപ്പിക്കുകയല്ല, മറിച്ച് സഭകളുടെ ഐക്യത്തിനുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിക്കുവാനുള്ള പുനരൈക്യപ്പെട്ട മലങ്കര കത്തോലിക്കാസഭയുടെ കടമ കൂടുതൽ ഉത്തരവാദിത്വത്തോടെ ഏറ്റെടുക്കേണ്ടതുണ്ടെന്ന് ഓർമ്മപ്പെടുത്തുക മാത്രമാണ്. പൊതുവായ പ്രാർത്ഥന വളരെ വേഗം യാന്ത്രികമായി മാറാറുണ്ട് കേരളത്തിലെ Orthodox, Syrian Orthodox സഭകളുടെ ഐക്യത്തിനും അഭിവൃദ്ധിയ്ക്കും വേണ്ടി വ്യക്തിപരവും കുടുംബപരവുമായ ഉപവാസപ്രാർത്ഥന, വേദപുസ്തക വായന, വി.കുർബാന സ്വീകരണം ഒക്കെ നാം ഏറ്റെടുക്കേണ്ടതുണ്ട്. ഇത്തരം ആഭിമുഖ്യങ്ങൾക്ക് പ്രചോദനം പകരുവാനുള്ള അനുഗ്രഹീതവേദിയാകട്ടെ നമ്മുടെ അടുത്ത പുനരൈക്യവാർഷികം എന്നാണ് എന്റെ പ്രാർത്ഥന.

**6.** ഓരോ അപ്പസ്തോലനും അതാത് സഭയുടെ തലവനും പിതാവുമാണ്. മുഖ്യമന്ത്രി ഒരു state ന്റെ ഭരണാധികാരത്തിന്റെ കേന്ദ്രബിന്ദുവാണ്, തലവനാണ്. എങ്കിലും മുഖ്യമന്ത്രിയുടെ അധികാരം രാഷ്ട്രത്തിന്റെ പൊതുവായ ഭരണത്തിന് വിധേയമാണല്ലോ. വി.പൗലോസിനെപ്പോലെ താൻ സ്ഥാപിച്ച സഭകളുടെ തലവനും പിതാവും എന്ന സ്ഥാനം അവകാശപ്പെടാവുന്ന ആരും അന്നുണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം ജറുസേലേമിലേക്കു പോയി അവിടുത്തേ സഭയുടെ തലവനും പിതാവുമായിരുന്ന യാക്കോബിനോട് കൂട്ടായ്മയിലാകുകയും ശ്ലീഹന്മാരുടെ ശിരസായ പത്രോസിന് തന്റെ ശ്ലൈഹികത്വത്തെ വിധേയപ്പെടുത്തുകയും ചെയ്തു. ഇന്ന് കിഴക്കൻ അകത്തോലിക്കാസഭകൾ എല്ലാം തന്നെ തങ്ങളുടെ ശ്ലൈഹികത്വത്തെ *സ്വയശീർഷകത്വത്തിൽ* ഉറപ്പിച്ചിരിക്കുകയാണ്. ഓരോ പ്രാദേശികസഭയിലും അർപ്പിക്കപ്പെടുന്ന വി.കുർബ്ബാനയിൽ യേശുവിന്റെ യഥാർത്ഥ സാന്നിദ്ധ്യമുണ്ട് എന്ന സത്യത്തിന്റെ ചുവടുപിടിച്ച് Eucharist makes the Church എന്ന തത്വത്തിൽ അവരുടെ സഭാവിജ്ഞാനീയം മുഴുവൻ ഒതുക്കുകയാണ്. ഈ സമീപനം Sola Scriptura (വേദപുസ്തകം മതി) എന്ന പ്രൊട്ടസ്റ്റന്റ് സമീപനത്തിന് സമാന്തരമായ Sola Eucharistia (വി.കുർബ്ബാന മതി) എന്ന വികലമായ സമീപനത്തിലേക്ക് നയിക്കും. യേശു അന്ത്യഅത്താഴമുറിയിൽ നിന്ന് തന്നെത്തന്നെ പിതാവിന്റെ ഹിതത്തിന് സമർപ്പിക്കുന്നതിന് ഗത്സമനിയിലേക്കും അവിടെ നിന്ന് സകല മനുഷ്യർക്കും വേണ്ടി സ്വയം സമർപ്പിക്കുന്നതിന് ഗാഗുൽത്തായിലേക്കും കയറിപ്പോകുന്നു. ഈ രക്ഷാകരയാത്രയാണ് ഇന്ന് സഭകൾ നടത്തേണ്ടത്.

**7.** കിഴക്കൻ അകത്തോലിക്കാ സഭകളോടുള്ള നമ്മുടെ സംവാദത്തിൽ സഭൈക്യദൈവശാസ്ത്രം തന്നെ പുനർവായന നടത്തേണ്ടിയിരിക്കുന്നു. സഭകൾ തമ്മിലുള്ള യോജിപ്പിനെപ്പറ്റിയുള്ള സംവാദം union എന്ന സങ്കല്പത്തിൽ നിന്ന് ആരംഭിച്ച് reunion ലൂടെ ഇന്ന് communion ൽ എത്തിനിൽക്കുകയാണ്. ഒരേ ശരീരത്തിലുള്ള വിവിധ അവയവങ്ങൾ തമ്മിൽ നിലനിൽക്കുന്നതുപോലെയുള്ള communion relationship ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ വിവിധ ഘടകങ്ങൾ തമ്മിൽ ഉണ്ടായിരിക്കേണ്ടതാണ്. അവിടെ അധികാര കേന്ദ്രമുണ്ട്, സ്വയശീർഷകത്വവുമുണ്ട്, വൈവിധ്യമുണ്ട്. യാക്കോബായക്കാർ കത്തോലിക്കാസഭയുമായി യോജിക്കുക എന്നു പറഞ്ഞാൽ അവർ ലത്തീൻ സഭയിൽ ലയിക്കുക എന്നു മനസ്സിലാക്കിയിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. മാർ ഈവാനിയോസ് പിതാവ് തുടങ്ങി വച്ച പ്രസ്ഥാനം വീട്ടിൽ നിന്ന് ഇറങ്ങിപ്പോയ മുടിയനായ പുത്രന്റെ പിതൃഭവനത്തിലേയ്ക്കുള്ള തിരിച്ചുവരവായി

ട്ടായിരുന്നു മനസ്സിലാക്കിയിരുന്നത്. Reunion movement, പുനരൈക്യപ്രസ്ഥാനം എന്നായിരുന്നുവല്ലോ അതിന്റെ പേര്. മുലപ്പാൽ കൊടുത്തുവളർത്തിയ അമ്മയെ തള്ളിപ്പറഞ്ഞിട്ട് മറ്റൊരമ്മയെ തേടിപ്പോകുന്ന നന്ദികേടായിട്ടാണ് അന്നും ഇന്നും പലരും അതിനെ വ്യാഖ്യാനിക്കുന്നത്. പക്ഷേ കൂട്ടായ്മയുടെ സുവിശേഷം ആണ് മാർ ഈവാനിയോസ് തിരുമേനി പ്രസംഗിച്ചത്. അപ്പസ്തോലിക കൂട്ടായ്മ ക്രിസ്തീയ ജീവിതത്തിന്റെ അടയാളവും അതിൽ നിന്ന് ഒഴുകി വരുന്ന കൃപാവരവുമാണ്. പാശ്ചാത്യ മിഷനറിമാർ വിരൂപമാക്കിയ, കൂനൻ കുരിശ് തകർത്തു കളഞ്ഞ അപ്പസ്തോലികകൂട്ടായ്മ പുന:സ്ഥാപിക്കുകയായിരുന്നു മാർ ഈവാനിയോസ് തിരുമേനി. 1930 September 20-ാംതീയതി അദ്ദേഹത്തോടൊപ്പം കൂട്ടായ്മയിൽ ആകാതിരുന്ന കേരളത്തിലെ കിഴക്കൻ അകത്തോലിക്കാസഭകൾക്ക് ഇന്ന് ആരോടാണ് കൂട്ടായ്മയുള്ളത്? ആരോടെങ്കിലും ഉണ്ടോ അതോ Alexander Schemann പോലും തള്ളിപ്പറഞ്ഞ, വേദപുസ്തകാധിഷ്ഠിതമല്ലാത്ത സ്വയശീർഷകത്വം എന്ന സമവാക്യത്തിന്റെ പിൻബലത്തിൽ കൂട്ടായ്മയിൽ കൂടി ലഭിക്കേണ്ട എല്ലാ കൃപാവരങ്ങളും നഷ്ടപ്പെട്ട ഒരു ക്രിസ്തീയ പാപ്പരത്വത്തിൽ ജീവിക്കുകയാണോ അവർ? മലങ്കര കത്തോലിക്കസഭയ്ക്ക് സഭകളുടെ കൂട്ടായ്മയിൽ ആയതുകൊണ്ട് ലഭിച്ച പരിശുദ്ധാത്മനൽവരങ്ങൾ കണ്ടും കേട്ടും അറിയുന്നതിന് അകത്തോലിക്കാ സഹോദരങ്ങളെ സഹായിക്കണം നമ്മുടെ ആഘോഷ പരിപാടികൾ.

**8.** മാർ ഈവാനിയോസ് തിരുമേനി ഉൾപ്പടെ അഞ്ചുപേർ കത്തോലിക്കാകൂട്ടായ്മയിൽ പ്രവേശിച്ചപ്പോൾ ലത്തീൻ സഭയാകുന്ന മഹാസമുദ്രത്തിൽ തുള്ളികൾ പോലെ ലയിച്ച് അപ്രത്യക്ഷമാകുകയായിരുന്നില്ല. സ്വന്തമായ ആരാധനാക്രമവും ദൈവശാസ്ത്രവും ആദ്ധ്യാത്മികതയും സഭാശിക്ഷണ സംവിധാനങ്ങളുമുള്ള ഒരു Sui -Juris സഭയ്ക്ക് വിത്തുപാകുകയായിരുന്നു. കൂട്ടായ്മയും സ്വയശീർഷകത്വവും ചേരുംപടി ചേർത്തുള്ള ഒരു ദൈവികസംവിധാനമാണ് കത്തോലിക്കസഭയിലെ Sui Juris പദവി. തന്റെ സഭ അനുഭവിക്കുന്ന ഏറ്റം വലിയ ദാരിദ്ര്യം യഥാർത്ഥ ദൈവഭക്തിയുടെ അഭാവമാണെന്ന് മാർ ഈവാനിയോസ് തിരുമേനി മെത്രാഭിഷേകം സ്വീകരിച്ചശേഷം ഉടൻ തന്നെ നടത്തുന്ന പരുമലപ്രസംഗത്തിൽ വ്യക്തമാക്കുന്നു. കത്തോലിക്കാ കൂട്ടായ്മയിൽ ആയിരുന്നുകൊണ്ട് മലങ്കരസഭ നേടിയെടുത്ത ആത്മീയ പ്രസരിപ്പ് അത്ഭുതാവഹം തന്നെ. എല്ലാ ദിവസവും അർപ്പിക്കപ്പെടുന്ന വി.കുബ്ബാനകൾ, അനുദിന കുർബ്ബാനസ്വീകരണം, ആഴ്ചയിൽ/ മാസത്തിൽ ഒരിക്കൽ നടത്തുന്ന വി.കുമ്പസാരം, ഏഴുയാമങ്ങളിൽ അല്ലെങ്കിൽ ദിവസത്തിൽ മൂന്നുനേരമെങ്കിലും സന്ന്യാസി സന്ന്യാസിനികളിൽ നിന്നെങ്കിലും ദൈവസന്നിധിലേയ്ക്കുയരുന്ന സ്തുതിപ്പുകൾ, വർഷത്തിൽ 166 ദിവസങ്ങൾ ഉപവാസം, നോമ്പ്, വർജ്ജന, പ്രാർത്ഥനാദിവസങ്ങളായി അനുഷ്ഠിക്കാനുള്ള താൽപര്യം വർദ്ധിച്ചുവരുന്നവരുടെ സമൂഹം, തിരുവചനവായനകൊണ്ട് ദിവസത്തെ ആത്മീയമായി അഭിഷേകം ചെയ്യുന്ന ഒരു ജനത, വിശുദ്ധരായ ആഗസതിനോസ്, തോമസ് അക്വീനാസ്, ഫ്രാൻസീസ് അസീസി, ഫ്രാൻസീസ് സേവ്യർ, കൊച്ചുത്രേസ്യ, ഇഗ്നേഷ്യസ് ലയോള, അൽഫോൻസാമ്മ ഉടൻ തന്നെ വിശുദ്ധരായി പ്രഖ്യാപിക്കപ്പെടാൻ പോകുന്ന ചാവറ പിതാവ്, എവുപ്രാസിയമ്മ തുടങ്ങി സഭയെ, സഭാമക്കളെ വിശുദ്ധമായി വിശുദ്ധരായി കാത്തു സൂക്ഷിക്കുന്ന സഭാപിതാക്കാന്മാരുടെ കൂട്ടായ്മയിൽ ജീവിക്കുന്ന, അവരുടെ ഓർമ്മയിൽ നിന്ന് വിശുദ്ധിയുടെ പരിമളം ഉൾക്കൊള്ളാൻ ശ്രമിക്കുന്ന ഒരു ജനത, വിദ്യാഭ്യാസവും, ആതുരശുശ്രൂഷയും കൊണ്ട് സുവിശേഷസന്ദേശം പകരാൻ ശ്രമിക്കുന്ന ഒരു ജനത (അവസാനം പറഞ്ഞത് മലങ്കര കത്തോലിയ്ക്കാ സഭ മാത്രമെ ചെയ്യുന്നുള്ളു എന്ന സൂചനയില്ല). ആധുനികകാലത്ത് നലം തികഞ്ഞ ദൈവശാസ്ത്രജ്ഞന്മാരായ Cardinal Bea, Lagrange, Karl Rahner, Pope John XXIII, Paul VI, John Paul II, Benedict XVI, ഇപ്പോഴത്തെ മാർപ്പാപ്പ ഇവരിൽ നിന്നെല്ലാം ശിക്ഷണം സ്വീകരിക്കുന്ന ഒരു ജനത, രണ്ടാം വത്തിക്കാൻ സൂനഹദോസിൽ നിന്ന് വിശ്വാസ ജീവിതത്തിന് ആധുനിക ദിശാബോധം സ്വീകരിക്കാൻ ഭാഗ്യം ലഭിച്ച ഒരു ജനത. ഈ സഭയ്ക്ക് രൂപം കൊടുക്കുവാൻ മാർ ഈവാനിയോസ് പിതാവിന് ശക്തി ലഭിച്ചത് 20-ാം നൂറ്റാണ്ടിലെ ഒരു സംഭവം മാത്രമല്ല, ദൈവകൃപയുടെ അത്ഭുതാവഹമായ പ്രവാഹം തന്നെയായിരുന്നു. അത് ദൈവത്തിന്റെ പ്രവർത്തി അല്ലായിരുന്നുവെങ്കിൽ പിറന്നുവീണപ്പോൾ തന്നേ ഏൽക്കേണ്ടിവന്ന ശ്വാസംമുട്ടൽ കൊണ്ട് അതിന്റെ കണ്ണുകൾ അടഞ്ഞുപോകണ്ടതായിരുന്നു. ദൈവകൃപയുടെ മലങ്കരത്തോലിക്കസഭയിലൂടെ നടന്ന അത്ഭുതാവഹമായ പ്രസരിപ്പ് നമ്മുടെ അകത്തോലിക്കാ സഹോദരങ്ങൾ കണ്ടു മനസ്സിലാക്കുന്നതിനുള്ള സംവിധാനങ്ങൾ ആണ് പുനരൈക്യവാർഷികങ്ങൾ ഒരുക്കേണ്ടത്.

### ലോകത്തോട് സംവദിക്കുന്ന മലങ്കര കത്തോലിക്കാസഭ

**9.** സഭ ജനതകളുടെ പ്രകാശ (Lumen Gentium) മായതുകൊണ്ട് അത് ലോകത്തിന് സന്തോഷവും പ്രതീക്ഷയും (Gaudium et Spes) പകരുന്നു. ആകമാന മലങ്കരകത്തോലിക്കാസഭയും അതിന്റെ ഘടകങ്ങളും സംഘടനകളും radio active substances പോലെ അതിന്റെ പ്രസരിപ്പുകൾ ചുറ്റുപാടും അയച്ചുകൊണ്ടിരിക്കയാണ്. വിദ്യാഭ്യാസ ആരോഗ്യസംരക്ഷണ, സമൂഹ

നിർമ്മാണമേഖലകളിൽ മലങ്കരകത്തോലിക്കാസഭ നൽകിക്കൊണ്ടിരിക്കുന്ന തലയെടുപ്പുള്ള സംഭാവന കളുടെ ഉദാത്തമായ ഉദാഹരണങ്ങളാണ് Mar Ivanios College, Pushpagiri Institutions ബത്തേരിയിലെ ശ്രേയസ്സും എല്ലാം പിന്നീടുണ്ടായ മലങ്കരത്തോലിക്കാ രൂപതകൾ ഇവയുടെ മാതൃകകൾ ശക്തമായി തുടരുകയാണ്. മലങ്കരസഭയിലെ ഒന്നാമത്തെ എം.എ ബിരുദധാരിയായ സഭാപിതാവ് മാർ ഈവാനിയോസിനു ലഭിച്ച മനുഷ്യന്റെ സമഗ്ര വളർച്ചയുടെ മുഖ്യ ഉപാധി വിദ്യാഭ്യാസമാണ് എന്ന ഉൾക്കാഴ്ച നാലാഞ്ചിറ ബഥനിക്കുന്നിൽ ഒരു University എന്ന സ്വപ്നമായി മാറി. സ്വപ്നം യാഥാർത്ഥ്യമായി മാറുന്നത് മാർ ഈവാനിയോസ് കോളേജ് AcademicAutonomous College ആയി ഉയർത്തപ്പെട്ടപ്പോഴാണ്. മലങ്കരസഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ദൈവവിശ്വാസവും സൽസ്വഭാവവും പൗരബോധവുമുള്ള കുട്ടികളെ വാർത്തെടുക്കണം എന്ന മാർ ഈവാനിയോസിന്റെ ദർശനം എത്രമാത്രം പൂവണിഞ്ഞിരിക്കുന്നു എന്ന് മാർ ഈവാനിയോസ് കോളേജിലെ 70 ഓളം പൂർവ്വവിദ്യാർത്ഥികളുടെ സാക്ഷ്യപ്പെടുത്തൽ വ്യക്തമാക്കുന്നുണ്ട്. (Ref. ക്രൈസ്തവകാഹളം, ആഗസ്റ്റ് 2014 pp. 26/40) സമൂഹനിർമ്മാണത്തിൽ വിദ്യാഭ്യാസ ത്തിനുള്ള പ്രാധാന്യം ആകമാന മലങ്കരസഭാ സ്ഥാപകനിൽ നിന്നു തന്നെ സഭ ഏറ്റുവാങ്ങിയിരിക്കുന്ന സിദ്ധിയാണ്. മലങ്കരസഭയും അതിന്റെ ഘടകങ്ങളും എവിടെയായിരുന്നാലും അതിന്റെ priority പള്ളിയും പള്ളിക്കൂടവും ആയിരുന്നിട്ടുണ്ട്. പുനരൈക്യവാർഷിക ങ്ങൾ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളെപ്പറ്റി പൊങ്ങച്ചം പറയാനുള്ള അവസരം മാത്രമല്ല, വിദ്യാഭ്യാസദർശനങ്ങളുടെ ആധുനീകരണ പ്രക്രിയയിൽ സഭ മറന്നുപോകാൻ സാധ്യതയുള്ള മൂല്യങ്ങളുടെ പങ്കുവയ്ക്കൽ പ്രചോദനങ്ങൾ ഇവക്കൊക്കെയുള്ള അവസരങ്ങൾ ഉണ്ടാകണം.

**10.** യേശു തന്റെ പന്ത്രണ്ടു ശ്ലീഹന്മാരെ അയയ്ക്കുന്നത് രോഗങ്ങൾ സുഖപ്പെടുത്താനും ദൈവരാജ്യം പ്രസംഗിക്കാനും ആയിരുന്നു. സഭ ഒരിക്കലും ഈ പ്രേഷിത മേഖല ശ്രദ്ധിക്കാതിരുന്നിട്ടില്ല. ഈ മേഖലയിൽ സഭയുടെ അഭിമാനമാണ് പുഷ്പഗിരി സ്ഥാപനങ്ങൾ. We (the doctors) treat He (God) heals എന്ന ദൈവിക ചിന്ത രോഗാവസ്ഥയെ വിശ്വാസജീവിത തലത്തിലേയ്ക്ക് ഉയർത്താൻ സഭയുടെ എല്ലാ രോഗീപരിചരണസ്ഥാപനങ്ങൾക്കും കഴിയണം. രോഗികൾ മരുന്നുകൊണ്ടു മാത്രമല്ല *ദൈവത്തിന്റെ വായിൽ നിന്ന് പുറപ്പെടുന്ന ഓരോ വാക്കു കൊണ്ടും കൂടി ആണ്* സുഖം പ്രാപിക്കുന്നത് (Mt 4/4) എന്ന ആശ്വാസവചനം രോഗികൾക്കും അവരെ പരിചരി ക്കുന്നവർക്കും പകരാൻ നമ്മുടെ ചികിത്സാ സംവിധാനങ്ങൾക്കു കഴിയുമ്പോഴാണ് അവ വഴി നാം സുവിശേഷം പ്രസംഗിക്കുന്നത്. ഇതേപ്പറ്റിയുള്ള കൂട്ടായ ചർച്ചകൾക്കും പങ്കുവയ്ക്കലിനും ഉള്ള ഒരു നല്ല അവസരമാണ് പുനരൈക്യവാർഷികം.

**11.** ദരിദ്രരും പാപികളും പാർശ്വവത്കരി ക്കപ്പെട്ടവരും അഗതികളുമാണ് സുവിശേഷം ഒന്നാമത് ശ്രവിച്ചതും സ്വീകരിച്ചവരും. ഈ സത്യം ലോകത്തിന് സാക്ഷ്യപ്പെടുത്തികൊണ്ടിരിക്കയാണ് ബത്തേരിയുടെ ശ്രേയസ്സ് എന്ന സോഷ്യൽ സർവ്വീസ് കേന്ദ്രം. അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് പിതാവ് ആരംഭിച്ച ഈ കേന്ദ്രം ഇന്ന് കേരളത്തിലെ ഒരു അംഗീകൃത NGO ആയി മാറിക്കൊണ്ടി രിക്കയാണ്. കേരളത്തിലെ സാമൂഹിക വ്യവസ്ഥിതി ഇന്ന് അഭിമുഖീകരിക്കുന്ന ഒരു വലിയ വെല്ലുവിളി യാണ് മറ്റു state കളിൽ നിന്ന് വരുന്ന, കൊണ്ടുവരപ്പെടുന്ന തൊഴിലാളികൾ. അവരുടെ ഒരു വലിയ സംഖ്യ ബത്തേരിയിൽ തന്നെ ഉണ്ട്. പകൽ ജോലി കിട്ടിയെങ്കിലായി, ഇല്ലെങ്കിലായി. അന്തിക്ക് ഏതെങ്കിലും റോഡുവക്കത്തുള്ള വരാന്തകളിലോ, കടത്തിണ്ണകളിലോ നിന്നും കുത്തി ഇരുന്നും മണിക്കൂറുകൾ തള്ളി നീക്കിയശേഷം കനത്ത മഴയത്തും ബത്തേരി തണുപ്പിലും കഴിയുന്ന ആയിരങ്ങളായിരിക്കും ഈ പുനരൈക്യവാർഷികത്തിന്റെ പ്രത്യേകിച്ച് പ്രേഷിത റാലി യുടെ (അതുണ്ടെങ്കിൽ) പുതിയ പ്രേക്ഷകർ. അവർക്ക് ഈ അവസരത്തിൽ നാം പകരുന്ന സുവിശേഷസന്ദേശം എന്താണാവോ? ബത്തേരിയിൽ organised സഭയുടെ ഏറ്റം ശക്തമായ സാന്നിദ്ധ്യം ബത്തേരി രൂപതയുടേതാണ്. അതുകൊണ്ടുതന്നെ ഈ പ്രതിഭാസത്തോട് യുദ്ധകാല അടിസ്ഥാനത്തിൽ പ്രതികരിക്കാനുളള കടമയും രൂപതയ്ക്കുണ്ട്. ഈ പ്രശ്നത്തിനുനേരെ കണ്ണടച്ചുകൊണ്ടുള്ള ഒരു പുനരൈക്യ വാർഷികാഘോഷം ഒരു തരത്തിലും അനുഗ്രഹകരമായിരിക്കയില്ല. പ്രശ്നം പരിഹരിച്ചിട്ട് ആഘോഷമാകട്ടെ എന്നുമല്ല. പക്ഷേ പ്രശ്നപരിഹാര ത്തിന് പ്രതീകാത്മകമായെങ്കിലും ഉള്ള നീക്കങ്ങൾ നമ്മുടെ വിശ്വസനീയതയ്ക്ക് അത്യാവശ്യമാണ്.

### ആശംസ

ഏതാണ്ട് മുപ്പതു നാല്പതു വർഷങ്ങൾക്കു മുൻപ് ലഭിച്ച രൂപകല്പനയിൽ നിന്ന് പുനരൈക്യവാർഷികം സഭാത്മകമായി വളരെ ഏറെ മുന്നേറിയിട്ടുണ്ട്. എന്നാൽ കൂടുതൽ ദൂരം പോകാനുണ്ട്. 1930 September 20–ാം തീയതി നടന്ന മഹാസംഭവത്തിന്റെ ഓർമ്മപ്പെരുന്നാൾ ആയി നമുക്കതിനെ മാറ്റി എടുക്കാം.




# ദൈവദാസൻ
# മാർ ഈവാനിയോസിന്റെ പുനരൈക്യ ദർശനം

ഫാ. സിൽവെസ്റ്റർ കാഞ്ഞിരമുകളിൽ ഒ.ഐ.സി



**ആമുഖം**

ഭാഗ്യസ്മരണാർഹനായ ഗീവർഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ബഹുമുഖ വ്യക്തിത്വത്തിന് ഉടമയായിരുന്നു. പണ്ഡിതൻ, പാവനചരിതൻ, സന്യാസ പിതാവ്, രാഷ്ട്രീയ ചിന്തകൻ, വിദ്യാഭ്യാസ പ്രവർത്തകൻ, സാമൂഹ്യ പരിഷ്കർത്താവ്, മഹാനായ മെത്രാപ്പോലീത്താ, പുനരൈക്യ പ്രാണേതാവ് എന്നീ നിലകളിലെല്ലാം അദ്ദേഹം കീർത്തിയാർജ്ജിച്ചു. എന്നാൽ സഭാപരമായി ചിന്തിക്കുമ്പോൾ, കേരളത്തിലെ പുനരൈക്യപ്രസ്ഥാനത്തിന് നേതൃത്വം കൊടുത്ത് 'ഭാരതന്യൂമാൻ' എന്ന അപരനാമം സിദ്ധിച്ച അദ്ദേഹത്തിന്റെ അനന്യമായ വ്യക്തിത്വത്തിനാണ് കൂടുതൽ പ്രാധാന്യം കൽപ്പിക്കുന്നത്. അദ്ദേഹം തുടങ്ങിവച്ച മഹത്തായ ഈ പ്രസ്ഥാനത്തിന്റെ പിന്നിലെ പുനരൈക്യ ദർശനങ്ങളെ ക്കുറിച്ചുള്ള ഒരു പഠനമാണ് ഈ ലേഖനം.

**1. പുനരൈക്യ പരിശ്രമങ്ങൾക്കു പിന്നിലെ പ്രേരക ശക്തി**

സാർവ്വത്രിക കത്തോലിക്കാസഭയോട് മാർ ഈവാനിയോസിന് അനുഭാവം ഉണ്ടാകുന്നതിനും, പുനരൈക്യത്തിനുവേണ്ടി പരിശ്രമിക്കുന്നതിന് അദ്ദേഹത്തിന് പ്രേരണ ലഭിക്കുന്നതിനും ഇടയായ വസ്തുതകൾ ആദ്യമായി പരിശോധിക്കാം. കത്തോലിക്കാ പുനരൈക്യത്തിനുള്ള ആഗ്രഹം മാർ ഈവാനിയോസിൽ അങ്കുരിച്ചത് എന്നാണെന്ന് സുനിശ്ചിതമായി പറയുവാൻ സാധിക്കുകയില്ലെങ്കിലും, ക്രമാനുഗതമായ ഒരു സത്യന്വേഷണ യത്നത്തിലൂടെയാണ് അതു സ്വായത്തമാക്കിയതെന്ന് വ്യക്തമാണ്.

**കത്തോലിക്കാസഭയോടുള്ള ആഭിമുഖ്യം**

കോട്ടയം എം.ഡി സെമിനാരി പ്രിൻസിപ്പൽ ആയിരുന്നപ്പോഴും, സെറാംപൂർ കോളേജ് പ്രൊഫസറായിരുന്ന അവസരത്തിലും കത്തോലിക്കാസഭാ സംബന്ധമായ അനേകം പുസ്തകങ്ങൾ വായിക്കുന്നതിനും, വൈദികരും അല്മായരുമായ ധാരാളം കത്തോലിക്കാ പണ്ഡിതരുമായി മത സംബന്ധമായ സംഭാഷണം നടത്തുന്നതിനും മാർ ഈവാനിയോസിന് സാധിച്ചിട്ടുണ്ട്. അതുപോലെ നിരവധി കത്തോലിക്കാസ്ഥാപനങ്ങൾ സന്ദർശിക്കുന്നതിനുള്ള ഭാഗ്യവും അദ്ദേഹത്തിനുണ്ടായിട്ടുണ്ട്. കത്തോലിക്കാസഭയുടെ ഭരണഘടന, വിശ്വാസസംഹിത, ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രസ്തുതസഭ നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന പരോപകാര പ്രവർത്തനങ്ങൾ എന്നിവയെപ്പറ്റി അതിയായ ബഹുമാനം അദ്ദേഹത്തിനുളവാകുന്നതിന് ഇവയെല്ലാം പര്യാപ്തമായിത്തീർന്നു.

മലങ്കരസഭയുടെ ബാഹ്യവും ആഭ്യന്തരവുമായ അഭിവൃദ്ധിയും നവീകരണവും ലക്ഷ്യമാക്കി മാർ ഈവാനിയോസ് ബഥനി സന്യാസപ്രസ്ഥാനം ആരംഭിക്കുകയുണ്ടായല്ലോ. കൽക്കട്ടായിലെ സെറാംപൂർ കോളേജിൽ വച്ച് ഈശോസഭാ വൈദികരിലൂടെയും അവർ നൽകിയ ഗ്രന്ഥങ്ങളിലൂടെയും കത്തോലിക്കാസഭയിലെ സന്യാസ പ്രസ്ഥാനങ്ങളെക്കുറിച്ച് ആഴമായ അറിവു സമ്പാദിക്കുന്നതിന് അദ്ദേഹത്തിനു കഴിഞ്ഞു. ബഥനി സമൂഹങ്ങളുടെ നിയമാനുഷ്ടാനങ്ങളും, ആചാരരീതികളും, ധ്യാന പരിപാടികളും കത്തോലിക്കാസഭയിലെ സന്യാസ സമൂഹങ്ങളുടെ നിയമാവലിയിൽ നിന്നും സ്വീകരിച്ചവയായിരുന്നു. കത്തോലിക്കാ സന്യാസസമൂഹങ്ങൾ ലോകമെങ്ങും ചെയ്തുകൊണ്ടിരിക്കുന്ന നിസ്വാർത്ഥ സേവനങ്ങളാണ് മലങ്കരയിൽ ആദ്യമായി ഇപ്രകാരമൊരു പ്രസ്ഥാനത്തിന് നേതൃത്വം നൽകുവാൻ ആബോ ഗീവർഗ്ഗീസിനെ പ്രേരിപ്പിച്ചത്.

ഇങ്ങനെ കത്തോലിക്കാസഭയെപ്പറ്റി അതിയായ ബഹുമാനത്തോടുകൂടി നിലകൊണ്ടിരുന്ന അവസരത്തിലായിരുന്നു അദ്ദേഹം (ഗീവർഗ്ഗീസ് റമ്പാൻ) മെത്രാൻ സ്ഥാനത്തേക്കു നിയുക്തനായത്. മെത്രാൻ സ്ഥാനം ഏൽക്കുന്നതിന് മുമ്പ് കൽക്കദോനിയാ സൂന്നഹദോസിനെയും ലെയോ മാർപാപ്പയെയും ശപിച്ചു കൊണ്ടുള്ള വാചകം ചൊല്ലുകയും അതിൽ ഒപ്പിടുകയും ചെയ്യണമെന്നുള്ള നിയമമനുസരിച്ച് പ്രവർത്തിക്കുവാൻ നിയുക്ത മെത്രാൻ വൈമനസ്യം പ്രകടിപ്പിച്ചു. കൽക്കദോനിയാ സൂന്നഹദോസിനെയും ലെയോ മാർപാപ്പയെയും ശപിക്കുവാൻ താൻ സന്നദ്ധനല്ലെന്നും, അപ്രകാരം ചെയ്തശേഷമേ തന്നെ മെത്രാനായി അഭിഷേചിക്കുകയുള്ളൂവെങ്കിൽ ആ സ്ഥാനം സ്വീകരിക്കുവാൻ തയ്യാറല്ലെന്നും അദ്ദേഹം അറിയിച്ചു. അവസാനം മറ്റു മാർഗ്ഗമില്ലാതെ ഈ അപേക്ഷയ്ക്ക് കാതോലിക്കാബാവയും മെത്രാന്മാരും സമ്മതം നൽകുകയാണ് ചെയ്തത്. വന്ദ്യപിതാവിന് കത്തോലിക്കാസഭയോടുണ്ടായിരുന്ന അനുഭാവത്തിന്റെയും ബഹുമാനത്തിന്റെയും പ്രത്യക്ഷ ലക്ഷണങ്ങളായിരുന്നു ഇവയെല്ലാം.

കത്തോലിക്കാസഭയോടുണ്ടായിരുന്ന ഈ മതിപ്പും ആഭിമുഖ്യവും പുനരൈക്യ സംഭവത്തിന് പ്രധാന പ്രേരകശക്തിയായി മാർ ഈവാനിയോസിനെ നയിച്ചു.

പുനരൈക്യാനന്തരം അതു ശക്തിയുക്തം വിശദീകരിക്കുകയും വ്യക്തമാക്കുകയും ചെയ്തു. മാർ ഈവാനിയോസ് പിതാവ് പുനരൈക്യാനന്തരം ഡോക്ടർ ജോസഫ് പഞ്ഞിക്കാരനുമായി നടത്തിയ അഭിമുഖ സംഭാഷണത്തിൽ ഇപ്രകാരം പ്രസ്താവിച്ചു: "The Catholic Church is the only true and perfect embodiment of historical Christianity, the religion that Jesus Christ brought to the world... The catholic church alone fulfills the purpose for which God became man viz. the salvation of individuals and societies. She alone is the mystical body of Christ on earth. In her alone can men have the assurance that Jesus Christ is the way, (she alone) teaches the truth and gives the life that is Jesus Christ our Lord and God.... The Catholic Church is the home of the Holy Spirit on earth".

**ഭിന്നത ഏൽപ്പിക്കുന്ന മുറിവ്**

സാർവ്വത്രിക കത്തോലിക്കാസഭയുമായി പുനരൈക്യപ്പെടുന്നതിന് മാർ ഈവാനിയോസിനു പ്രേരണ നൽകിയ പ്രധാനപ്പെട്ട ഒരു ചിന്തയായിരുന്നു സഭാഭിന്നത യേശുനാഥന്റെ ഹൃദയത്തിലേല്പിക്കുന്ന മുറിവാണെന്ന വസ്തുത. അത് അനേക സന്ദർഭങ്ങളിൽ പിതാവു തന്റെ പ്രസംഗങ്ങളിലും പലർക്കെഴുതിയ കത്തുകളിലും വ്യക്തമാക്കിയിട്ടുണ്ട്. റഷ്യൻ സഭയിലെ അമേരിക്കൻ ആർച്ചുബിഷപ്പ് അപ്പലിനാരിയോസിനെഴുതിയ ഒരു കത്തിൽ ഇപ്രകാരം കാണുന്നു: 'നമ്മുടെ ദിവ്യരക്ഷകൻ തന്റെ പ്രധാനാചാര്യത്വത്തിനടുത്ത പ്രാർത്ഥയിൽ പരമപിതാവായ ദൈവത്തോട് എല്ലാവരും ഒന്നാകുവാൻ വേണ്ടിയാണല്ലോ മനസ്സുരുകി പ്രാർത്ഥിച്ചത്. ക്രൈസ്തവ ലോകം മുഴുവനും പുനരൈക്യപ്പെടണമെന്നുള്ളതാണ് ദൈവത്തിന്റെ തിരുവിഷ്ടം.... ക്രൈസ്തവസഭയുടെ ഭിന്നിപ്പ് നമ്മുടെ ദിവ്യനാഥന്റെ ഹൃദയത്തെ അഗാധമായി മുറിപ്പെടുത്തുന്ന ഒരു ഭീകര പാപമാണെന്നുള്ളതിന് സംശയമില്ല'.[2]

ഇതേ ആശയം തന്നെ 1931 മാർച്ച് 20-ാം തീയതി ന്യൂയോർക്കിലുള്ള റഷ്യൻ ഓർത്തഡോക്സ് വൈദികൻ ബർണബാസിനെഴുതിയ ഒരു കത്തിൽ കാണുന്നു. യേശുനാഥന്റെ സ്നേഹഹൃദയമാണ് തിരുസഭയുടെ മാർവ്വിടത്തിൽ സ്പന്ദിക്കുന്നത്. ക്രൈസ്തവ ചരിത്രത്തിന്റെ ആരംഭം മുതൽ ഇന്നേവരെ ഉണ്ടായിട്ടുള്ള ഭിന്നതകൾ ആ സ്നേഹനാഥന്റെ മൗതികശരീരത്തിൽ ദാരുണമായ വ്രണങ്ങൾ ഉളവാക്കിയിട്ടുണ്ട്. പ്രസ്തുത വ്രണങ്ങൾ സൗഖ്യമായി കാണുന്നതിനുവേണ്ടി സദാപി ദാഹിക്കുകയാണ് തിരുസഭാഹൃദയം. [3]

മലങ്കരസഭാന്തരീക്ഷത്തിൽ സംജാതമായ തർക്കങ്ങളും വഴക്കുകളും അനന്തരഫലമായ സഭാഭിന്നതകളും ഇപ്രകാരമുള്ള മുറിവുളവാക്കിയിരിക്കുകയാണെന്നും അത് സഭൈക്യ സംരംഭങ്ങളിലൂടെ ഭേദമാക്കുകയാണ് സഭാനേതൃത്വത്തിന് ചെയ്യുവാനുള്ളതെന്നും മാർ ഈവാനിയോസിനു ബോദ്ധ്യമായിരുന്നു. ബഥനിമല വിട്ടിറങ്ങി വെണ്ണിക്കുളത്തു താമസിച്ചുകൊണ്ടിരിക്കുമ്പോൾ, മാർ ബസേലിയോസ് കാതോലിക്കാബാവക്ക് അയച്ച ഒരു കത്തിൽ ഈ യാഥാർത്ഥ്യം വ്യക്തമാക്കുന്നു: 'മലങ്കര സുറിയാനി സഭയുടെ കാതലായ വിശ്വാസത്തിന് യാതൊരു വ്യത്യാസം വരുത്താതെയും ഭിന്നതകളും അന്യോന്യ മത്സരങ്ങളും നിമിത്തം അടിക്കടി തിരുശരീരം മുറിവേറ്റുകൊണ്ട് വേദന അനുഭവിക്കുന്ന മുറിവുകൾ കരിക്കുന്നതിനും വേദന ശമിപ്പിക്കുന്നതിനും പര്യാപ്തമായ ഒരു പദ്ധതി സ്വീകരിച്ചുകൊണ്ടും തിരുനൃമേനിമാരുടെ അധികാരത്തിൻ കീഴിലുള്ള ജനങ്ങളെ സ്വർഗ്ഗരാജ്യത്തിലേക്ക് നടത്തേണ്ടത് തിരുമേനിമാരുടെ ചുമതലയാണെന്നും അതിനായിട്ടാണ് പരിശ്രമിക്കേണ്ടതെന്നും... വീണ്ടും വീണ്ടും ഞാൻ അപേക്ഷിച്ചുകൊള്ളുന്നു. [4]

**2. പുനരൈക്യ പരിശ്രമങ്ങളും സഭാവ്യക്തിത്വവും**

ഓരോ സഭയുടെയും പൂർണ്ണതക്ക് അപരിത്യാജ്യങ്ങളായ രണ്ടു ഘടകങ്ങളാണ്, സാർവ്വത്രികസഭാ കൂട്ടായ്മയും, വ്യക്തിത്വ സംരംക്ഷണവും. ആദിമ ക്രൈസ്തവ സഭയിൽ ഈ രണ്ടു ഘടകങ്ങൾക്കും തുല്യപ്രാധാന്യം കൊടുത്തിരുന്നു. പ്രാദേശിക സഭകൾ സ്വന്തനേതൃത്വത്തിൻ കീഴിൽ തനതായ ആരാധനക്രമത്തോടും മറ്റു പാരമ്പര്യങ്ങളോടും കൂടി സാർവ്വത്രിക കൂട്ടായ്മയിൽ വളർന്നു വികസിച്ചു. എന്നാൽ മദ്ധ്യയുഗത്തിൽ സാർവ്വത്രിക കൂട്ടായ്മക്ക് കൂടുതൽ ഊന്നൽ കൊടുക്കുകയും ഓരോ റീത്തുകളുടെയും തനിമക്ക് മങ്ങൽ ഏൽക്കുകയും ചെയ്തു. രണ്ടാം വത്തിക്കാൻ സുന്നഹദോസ് സാർവ്വത്രിക കൂട്ടായ്മയുടെ ആവശ്യകതയോടൊപ്പം വ്യക്തിസഭകളുടെ (റീത്തുകളുടെ) പ്രാധാന്യം എടുത്തു കാട്ടുകയുണ്ടായി.

ഈ രണ്ട് ആഭിമുഖ്യങ്ങളും -സാർവ്വത്രിക കൂട്ടായ്മയും മലങ്കരസഭയുടെ തനിമയും- ഒരുപോലെ കാത്തുസൂക്ഷിക്കുവാൻ മാർ ഈവാനിയോസ് പിതാവ് ശ്രമിച്ചു എന്നുള്ളതാണ് അദ്ദേഹത്തിന്റെ പുനരൈക്യ ദർശനത്തിന്റെ സവിശേഷത. 1926-ൽ റോമിലേക്ക് അദ്ദേഹം സമർപ്പിച്ച പ്രഥമ പുനരൈക്യ അപേക്ഷയിൽ തന്നെ ഇക്കാര്യം പിതാവ് വ്യക്തമാക്കി. ഈ കത്തോലിക്കാ സിംഹാസനത്തിൻ കിഴിലുള്ള വിശുദ്ധ സുന്നഹദോസ് അപേക്ഷിക്കുന്നതെന്തെന്നാൽ 1. പുരാതനമായ തങ്ങളുടെ റീത്തും ആചാരങ്ങളും സംരക്ഷിച്ചുകൊണ്ടും 2. വിശുദ്ധ സുന്നഹദോസിനും അതിലെ മെത്രാന്മാർ ഓരോരുത്തർക്കും എല്ലാ യാക്കോബായ സുറിയാനിക്കാരുടെയും മേലുള്ള അധികാരം നൽകിക്കൊണ്ടും 3. നമ്മുടെ കർത്താവിന്റെ അപ്പസ്തോലന്മാരിൽ പ്രധാനിയായ വിശുദ്ധ പത്രോസിന്റെ പിൻഗാമിയായി പരിശുദ്ധ സിംഹാസനത്തിൽ വാണരുളുന്ന മാർപാപ്പയുടെ പരമാധികാരത്തിനു കീഴ്‌വഴങ്ങിക്കൊണ്ടും തങ്ങളെ സ്വീകരിക്കണമത്രേ. ആദ്യത്തെ രണ്ടു വ്യവസ്ഥകളോടുകൂടിയ (മലങ്കര സഭയുടെ വ്യക്തിത്വം സംരക്ഷിച്ചുകൊണ്ടുള്ള) സാർവ്വത്രിക കൂട്ടായ്മ (മൂന്നാമത്തെ വ്യവസ്ഥ) യാണ് മാർ ഈവാനിയോസ് വിഭാവന ചെയ്തത്.

പുനരൈക്യത്തിന് ശ്രമിച്ച് പരാജയപ്പെട്ട തന്റെ മുൻഗാമികളുടെ ആഭിമുഖ്യങ്ങളും ഇക്കാര്യത്തിൽ അദ്ദേഹത്തെ സ്വാധീനിച്ചിരിക്കണം. കാരണം, മലങ്കര സഭയുടെ വ്യക്തിത്വവും, ആദ്ധ്യാത്മിക പൈതൃകങ്ങളും, ഹൈരാർക്കിയുമെല്ലാം സംരക്ഷിച്ചുകൊണ്ടു മാത്രമേ, സാർവ്വത്രിക സഭയുമായുള്ള അനുരഞ്ജന സംരംഭങ്ങളിൽ അവരും ഏർപ്പെട്ടിരുന്നുള്ളൂ.

ചുരുക്കത്തിൽ, മലങ്കരസഭയുടെ തനിമയും, വ്യക്തിത്വവും സംരക്ഷിച്ചുകൊണ്ടുള്ള സാർവ്വത്രിക കൂട്ടായ്മക്കാണ് മാർ ഈവാനിയോസ് നേതൃത്വം നൽകിയതെന്ന വസ്തുത ആഴമായ പഠനങ്ങൾക്ക് വഴിതെളിക്കുന്നു. ഈ രണ്ടു ഘടകങ്ങളും - പുനരൈക്യത്തിന്റെ പ്രസക്തിയും മലങ്കര സഭാ ഘടകങ്ങളുടെ

സംരക്ഷണവും – വ്യക്തമാക്കുന്നതിന് അദ്ദേഹം സ്വീകരിച്ച ദർശനങ്ങൾ തുടർന്നു പഠനവിഷയമാക്കുന്നു.

**സാർവ്വത്രിക കൂട്ടായ്മയും മാർപാപ്പയുടെ നേതൃത്വവും**

ക്രിസ്തു സ്ഥാപിച്ച ദൈവജനമാകുന്ന സഭയുടെ അടിസ്ഥാന ഘടകം സാർവ്വത്രികമായി ക്രൈസ്തവ കൂട്ടായ്മയാണെന്ന് പറയാം. ഈ കൂട്ടായ്മയിലൂടെ മാത്രമേ സഭകൾക്ക് പൂർണ്ണത കൈവരിക്കുവാൻ സാധിക്കുകയുള്ളൂ. അല്ലെങ്കിൽ അവ വെറും പ്രാദേശിക സമൂഹങ്ങളായി അധഃപതിക്കും. പുനരൈക്യത്തിന് മുമ്പ് മാർ ഈവാനിയോസ് പെരുന്നാട് ബഥനി ആശ്രമത്തിൽ വിളിച്ചുകൂട്ടിയ യോഗത്തിൽ ഇങ്ങനെ പ്രസംഗിച്ചു: 'ക്രൈസ്തവസഭയുടെ സാക്ഷാൽ ഉടൽ സാർവ്വത്രിക സഭയാണെന്നുള്ളത് നിർവ്വിവാദമത്രേ. സാക്ഷാൽ തായ്ത്തടിയിൽനിന്നു ഛേദിക്കപ്പെടുന്ന ഏതൊരു ശാഖയ്ക്കും ജീവശക്തി ലഭിക്കാവുന്നതല്ല'.[6]

ഭിന്നിച്ചുപോയ പൗരസ്ത്യസഭകളുടെ പുനരേകീകരണം സാർവ്വത്രിക കൂട്ടായ്മയിലൂടെ മാത്രമേ പ്രായോഗികമാകുകയുള്ളൂവെന്ന് മാർ ഈവാനിയോസ് വ്യക്തമാക്കുന്നു. പൗരസ്ത്യസഭകളെ പുനർജ്ജീവിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. കത്തോലിക്കാസഭയുമായുള്ള പുനരൈക്യം കൊണ്ടുമാത്രമേ നമ്മുടെ ദിവ്യരക്ഷകൻ നമ്മെ ഭരമേൽപ്പിച്ചിരിക്കുന്ന മഹോന്നതമായ സ്വർഗ്ഗീയ ദൗത്യം നിർവ്വഹിക്കുന്നതിനു നാം പ്രാപ്തരായി തീരുകയുള്ളൂ. റോമിലെ പരിശുദ്ധ സിംഹാസനത്തിന്റെ നേതൃത്വത്തിൻ കീഴിൽ ക്രൈസ്തവ ശക്തികളുടെ സമജ്ജസമായ സഹകരണവും സമഗ്രമായ കേന്ദ്രീകരണവും മധുര മനോഹരമായ ഐക്യവും തൽഫലമായ യഥാർത്ഥ സമാധാനവുമത്രേ ഇന്ന് അത്യന്താപേക്ഷിതമായി തീർന്നിരിക്കുന്നത്. [7]

മലങ്കരസഭാന്തരീക്ഷത്തിൽ ആവിർഭവിച്ച ഭിന്നതയിലൂടെ പ്രത്യേകമായ ഒരു ദുരവസ്ഥയിൽ സഭ ചെന്നെത്തിയിരിക്കുകയാണ്. യഥാർത്ഥമായ ഐക്യവും പുരോഗതിയും കത്തോലിക്കാ പുനരൈക്യത്തിലൂടെ മാത്രമേ സാധിക്കുകയുള്ളൂവെന്ന് മാർ ഈവാനിയോസ് തിരുമൂലപുരം സ്കൂളിൽ ജോലി നോക്കിയിരുന്ന മിസ്സ് ബ്രൂക്കുസ്മിത്തിന് അയച്ച ഒരു കത്തിൽ വ്യക്തമാക്കുന്നു: 'സുറിയാനിസഭയുടെ ഇന്നത്തെ ദയനീയമായ നിലയെപ്പറ്റി ശരിക്കുള്ള അറിവ് നിങ്ങൾക്കുണ്ടെന്നാണ് എന്റെ വിശ്വാസം. ഒരു മഹത്തായ ആദർശത്തിന്റെ ഉദ്ധാരക ശക്തിക്കു മാത്രമേ ഈ സഭയെ രക്ഷിക്കുവാൻ സാധിക്കുകയുള്ളൂ. ഇപ്രകാരമുള്ള ഒരു പുനരൈക്യത്തിനു മാത്രമേ വർഗ്ഗീയ കലഹങ്ങളിൽ നിന്നും സമുദായ വ്യവഹാരങ്ങളിൽ നിന്നും നമ്മുടെ സഭയെ രക്ഷിക്കുവാൻ സാധിക്കുകയുള്ളൂ'. [8]

സഭയുടെ ദൃശ്യമായ ഏകതയ്ക്ക് പത്രോസിന്റെ പ്രഥമസ്ഥാനീയതയും അദ്ദേഹത്തിന്റെ പിൻഗാമിയായ റോമിലെ മാർപാപ്പയുടെ സ്ഥാനവും ആവശ്യമാണെന്ന് പുനരൈക്യത്തിന് മുമ്പും അതിനു ശേഷവും മാർ ഈവാനിയോസിനു വ്യക്തമായിരുന്നു. പുനരൈക്യത്തിനു മുൻപ് പെരുന്നാടു ബഥനി ആശ്രമത്തിൽ നടന്ന യോഗത്തിന്റെ അവസാനം പുനരൈക്യത്തിന്റെ ആവശ്യകതയെ വ്യക്തമാക്കിക്കൊണ്ട് മാർ ഈവാനിയോസ് പ്രസംഗിക്കുകയുണ്ടായി. അതിൽ ഇപ്രകാരം കാണുന്നു. യാക്കോബായക്കാരുടെ കാനൻ പുസ്തകത്തിൽ താഴെപ്പറയുന്ന ഒരു വാചകമുണ്ട്. ലോകത്തിന്റെ നാലു പാത്രീയർക്കീസന്മാർ ഉണ്ടായിരിക്കണം. അവരെല്ലാവരുടെയും തലവനും നേതാവും റോമിലെ പാത്രിയർക്കീസായിരിക്കണം... യാക്കോബായക്കാരുടെ പ്രാർത്ഥനാ പുസ്തകം പരിശോധിക്കുന്ന പക്ഷം റോമിലെ പാത്രിയർക്കീസായ മാർപാപ്പ വിശുദ്ധനായ പത്രോസിന്റെ യഥാർത്ഥ അനന്തരഗാമിയാണെന്നും വിശുദ്ധ പത്രോസ് റോമിൽ വച്ച് മരിച്ചുവെന്നും സാക്ഷീകരിക്കുന്നു. [9]

ഇതേ ആശയംതന്നെ മുൻ പ്രസ്താവിച്ച ഫാദർ ബർണ്ണബാസിനുള്ള കത്തിൽ മാർ ഈവാനിയോസ് രേഖപ്പെടുത്തിയിരിക്കുന്നു: 'നമ്മുടെ ദിവ്യരക്ഷകൻ ദൃശ്യമായ ഒരു സഭ മാത്രമേ ലോകത്തിൽ സ്ഥാപിച്ചിട്ടുള്ളൂ. ആ ദൃശ്യസഭ ഏറ്റവും അഭിഭാജ്യവുമാണ്. വിശ്വാസത്തിലും സംഘടനയിലും സജീവ പ്രവർത്തനങ്ങളിലും അത് ഐക്യം പരിപാലിക്കുന്നു... ഈ ദൃശ്യസഭയുടെ ഭൂമിയിലെ തലവനത്രേ മാർപാപ്പ. ക്രൈസ്തവ ലോകത്തിന്റെ സാർവ്വത്രികമായ ഐക്യത്തിന്റെ കേന്ദ്രവും ക്രിസ്തുവിന്റെ സഭയുടെ പരമാധികാരിയും അദ്ദേഹമാണ്'. [10]

അങ്ങനെ ക്രൈസ്തവ പുനരൈക്യത്തിന്റെ പ്രസക്തിയും ഐക്യത്തിന്റെ കേന്ദ്രബിന്ദുവായ റോമിലെ അപ്പസ്തോലിക സഭയുടെയും അതിന്റെ അദ്ധ്യക്ഷനായ മാർപാപ്പയുടെയും പൊതുനേതൃത്വവും വിവിധ സന്ദർഭങ്ങളിൽ വന്ദ്യ പിതാവ് വ്യക്തമാക്കുകയുണ്ടായി. ആഴമായ പഠനങ്ങളും വ്യക്തമായ ബോദ്ധ്യങ്ങളും അവയ്ക്കു പിന്നിലുണ്ടായിരുന്നു എന്നതാണ് സത്യം.

എന്നാൽ സാർവ്വത്രിക സഭയുമായുള്ള ഐക്യ അന്വേഷണശ്രമങ്ങളും പിന്നീടുനടന്ന പുനരൈക്യ മഹാസംഭവവും റോമാസഭയുമായുള്ള ഒരു ലയനമായി മാർ ഈവാനിയോസ് പിതാവ് കണ്ടിരുന്നില്ലാ എന്നതാണ് അദ്ദേഹത്തിന്റെ പുനരൈക്യ ദർശനത്തിന്റെ സവിശേഷത. അതൊരു സഭാപരിവർത്തനമോ മാനസാന്തരോ ലയനമോ എന്നതിനേക്കാൾ മലങ്കരയിലെ അപ്പസ്തോലിക സഭയും റോമിലെ അപ്പസ്തോലിക സഭയും തമ്മിലുള്ള ഗാഢമായ ആശ്ലേഷണം ആയിരുന്നു.

**മലങ്കര സഭയുടെ വ്യക്തിത്വ സംരക്ഷണം**

സാർവ്വത്രിക കത്തോലിക്കാ സഭയുമായുള്ള പുനരൈക്യത്തിന്റെ പ്രസക്തി മനസ്സിലാക്കുകയും പ്രസ്തുത ഐക്യത്തിനായി ശ്രമിക്കുകയും ചെയ്തപ്പോൾ അപ്പസ്തോലിക പാരമ്പര്യമുള്ള മലങ്കരസഭയുടെ മഹിമ എല്ലാവിധത്തിലും നിലനിർത്തിക്കൊണ്ടുള്ള ഒരു കൂട്ടായ്മക്കാണ് മാർ ഈവാനിയോസ് നേതൃത്വം കൊടുത്തത്. പുനരൈക്യ സംബന്ധമായി അദ്ദേഹം നടത്തിയ എഴുത്തുകളിലും അപേക്ഷകളിലും ഈ യാഥാർത്ഥ്യം വ്യക്തമാക്കിയിരുന്നു. അന്തോക്യൻ കത്തോലിക്കാ പാത്രിയർക്കീസ് അഫ്രേം റഹമാനിയുമായി നടന്ന പുനരൈക്യസംബന്ധമായ കത്തിൽ അദ്ദേഹം ഇങ്ങനെ എഴുതി: 'അന്തോക്യൻ സുറിയാനി ക്രമങ്ങളും ഇന്ത്യയിലുള്ള ഞങ്ങളുടെ മേല്പട്ടക്കാരുടെ സുന്നഹദോസിന്റെ ക്രമങ്ങളും... പരിരക്ഷിക്കുകയും നിലനിർത്തുകയും ചെയ്യുമെന്നു ഞങ്ങൾ ദൈവനാമത്തിൽ ശരണപ്പെടുന്നു'. [11]

*തുടരും.......*

കവിത



# ഭാരത ന്യൂമാൻ

ജിൻസി പി. വെമ്പായം

ഭാരത ന്യൂമാൻ മാർ ഈവാനിയോസ്
ഇരുളിൽ ജ്വലിച്ചുയരും ഒരു മോഹന ദീപിക പോലെ
മഹൽ ജന്മം തവമതിരുചിരം
ദൈവത്തിന്റെ - തിരുമുമ്പിൽ
മലങ്കരസഭയുടെ ശോഭയ്ക്കായ്
എന്നെന്നും പ്രാർത്ഥിച്ചീടണമേ

കൂനൻകുരിശാൽ വേർപ്പെട്ട ബന്ധം
വീണ്ടും സ്ഥാപിക്കാൻ സ്ഥാനമഹിമകൾ കൈവിട്ടു
പുനരൈക്യത്തിൻ ജേതാവായ്
ശ്ലീഹാബന്ധം പിന്തുടരാൻ
താതൻ സ്നേഹത്തിൽ നിറയാൻ
ഉറച്ചുതാൻ പുനരൈക്യത്തിനായ്

മലങ്കര കൈരളി തൻ
അഭിനവദാവുകനെ
അപഥജനാവലി തൻ
ഐക്യത്തിൻ പുതുമന്ത്രവുമായ്
മുണ്ടൻ മല വിട്ടിറങ്ങിയിതാ
പുനരൈക്യത്തിൻ പാതയിൽ
ശാശ്വത ശാന്തിക്കുറവയിതാ
പ്രാർത്ഥിച്ചീടുക - നീ - നിത്യം

ദൈവസമ്പാദനം
സ്നേഹത്താൽ മഹിതം
സൂര്യ ജോതിസ്സായ്
കാലത്തിന്നടയാളമതാം
ഇടയന്നരുൾനാം കേൾക്കേണം
ഏക തൊഴുത്തിൽ കൂടേണം
കൂട്ടം തെറ്റാതെ കാത്തിടേണം
തവ മാദ്ധ്യസ്ഥാൽ - എന്നേക്കും.

13 ആഗസ്റ്റ് 2014

പ്രിയപ്പെട്ട അച്ചാ/സിസ്റ്റർ/സർ,

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സഭാതല മീഡിയാ കമ്മീഷന്റെ ആഭിമുഖ്യത്തിൽ നമ്മുടെ സഭയുടെ വിവിധ മേഖലകളിൽ, മാധ്യമം/പബ്ലിക് റിലേഷൻസ് കാര്യങ്ങളുമായി ഇടപെടുന്ന വൈദികർ, സന്യസ്തർ, അൽമായർ എന്നിവർക്കുവേണ്ടി ഒരു മാധ്യമ ശില്പശാല കഴിഞ്ഞ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം നടത്തുവാൻ തീരുമാനിച്ചിരിക്കുകയാണ്. പ്രസ്തുത പരിപാടി ഒക്ടോബർ 8,9,10 (ബുധൻ, വ്യാഴം, വെള്ളി) തീയതികളിൽ തിരുവനന്തപുരം പട്ടം കാതോലിക്കേറ്റ് സെന്ററിൽ വച്ചു നടക്കും. മുതിർന്ന മാധ്യമപ്രവർത്തകനും സഭാതല മീഡിയ കമ്മീഷനംഗവുമായ ശ്രീ ബോബി ഏബ്രഹാം ഈ ശില്പശാലയുടെ ഡയറക്ടർ ആയിരിക്കും. മാധ്യമരംഗത്തെ പ്രമുഖർ വിവിധ സെഷനുകൾക്ക് നേതൃത്വം നൽകും.

നമ്മുടെ സഭയിലെ വിവിധ രൂപതകളിലെ ചാൻസിലർമാർ, പി.ആർ.ഓ, മീഡിയ കോ-ഓർഡിനേറ്റർ, ബുള്ളറ്റിൻ എഡിറ്റർമാർ, വിവിധ പ്രസിദ്ധീകരണങ്ങളുടെ എഡിറ്റർമാർ, പ്രമുഖ സ്ഥാപനങ്ങളുടെ പി.ആർ.ഓ മാർ, സന്യാസ സന്യാസിനീ സമൂഹങ്ങളിലെ ഓരോ പ്രോവിൻസിൽ നിന്നും സെക്രട്ടറിമാർ, ഈ മേഖലയുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന ഒന്നോ രണ്ടോ വൈദികരും സിസ്റ്റേഴ്സും, ഈ മേഖലയിൽ ഉപരിപഠനം നടത്തിയിട്ടുള്ള ബഹു. വൈദികർ, സിസ്റ്റേഴ്സ്, വിവിധ സംഘടനകളുടെ സഭാതല പ്രസിഡന്റുമാർ, സഭാതല മീഡിയ കമ്മീഷനിലെ അംഗങ്ങൾ എന്നിവരാണ് ഈ പരിപാടിയിൽ പങ്കെടുക്കേണ്ടത്. ഇതിൽ പങ്കെടുക്കുന്നവർ മീഡിയാ കമ്മീഷൻ സെക്രട്ടറി ഡോ. ഏബ്രഹാം ജോസഫിനെ വിവരം അറിയിക്കേണ്ടതാണ്. (ഫോൺ 9388938861, Email: profajay@hotmail.com)

സ്നേഹപൂർവ്വം,

**+ ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്**
**ചെയർമാൻ, മീഡിയാ കമ്മീഷൻ.**

# രോഗികൾക്കൊരു സാന്ത്വനം

## തലസ്ഥാന നഗരിയിൽ
## തിരുവനന്തപുരം
## മേജർ അതിരൂപതയുടെ
## പുതിയ ജീവകാരുണ്യ സംരംഭം



മെഡിക്കൽ കോളേജിലും റീജണൽ കാൻസർ സെന്ററിലും
മറ്റു ആശുപത്രികളിലും ദൂരസ്ഥലങ്ങളിൽ നിന്നും വരുന്ന
രോഗികൾക്കും കൂട്ടിരുപ്പുകാർക്കും
സൗജന്യമായി താമസിക്കുവാനൊരിടം.

സാന്ത്വനം

*കൂടുതൽ വിവരങ്ങൾക്ക് :* ഡയറക്ടർ
സാന്ത്വനം
ചാലക്കുഴി E-ലെയ്ൻ
പട്ടം, തിരുവനന്തപുരം
ഫോൺ 9496724078

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)284/2012-14
Date of Publication 27-6-2014 Posting Date 28, 29 of every month

**Christavakahalam Monthly September 2014**
Annual Subscription Rs. 150/-
Single Copy Rs. 15/-

## സഭയുടെ
## കെട്ടുപണിയിൽ
## പങ്കാളികളാകാം



# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

**ഏറെ പുതുമകളോടെ,**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും.**

നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ
കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.
വിവാഹം, വിവാഹവാർഷികം, ചരമവാർഷികം
എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com